

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 43 | THE ONLINE OFFICIAL NEWS BULLETTIN | 2022 October 22


## SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 23  ♪6<br>6th Sunday after the Feast of Holy Cross<br>Comme. of St. James the Apostle, Son of Alphaeus | 24  ♪2<br>5th Mem. of Zachariah Mar Theophilos ✠ (Christushishya Asram, Thadakam) | 25 ♪6 | 26 ♪2 | 27 ♪6 | 28 ♪2 | 29 ♪6 |



മുടവൂർ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ ഓഫീസ് സമുച്ചയത്തിന്റെ കുദാശയും നവതി ആഘോഷ ഉദ്ഘാടനവും പ. ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെയും ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ പോളികാർപ്പോസിന്റെയും കാർമ്മികത്വത്തിൽ നടത്തപ്പെട്ടു



കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയുടെ ആദ്യഫലപ്പെരുന്നാൾ ആഘോഷങ്ങൾ ആശീർവദിക്കുവാൻ എത്തിച്ചേർന്ന പ. കാതോലിക്കാ ബാവായ്ക്ക് മഹാഇടവകയുടെ നേതൃത്വത്തിൽ കുവൈറ്റ് വിമാനത്താവളത്തിൽ ഊഷ്മളമായ വരവേൽപ്പ് നൽകി.



## മലങ്കരസഭയ്ക്ക് രണ്ട് പുതിയ റമ്പാന്മാർ

പരുമല: അബ്രഹാം റമ്പാൻ, തോമസ് റമ്പാൻ എന്നീ പേരുകളിൽ ഫാ. ജിനേഷ് വർക്കി, ഫാ. തോമസ് എന്നിവർ റമ്പാന്മാരായി. പരുമല പള്ളിയിൽ വച്ചു നടന്ന ശുശ്രൂഷയ്ക്ക് യുഹാനോൻ മാർ ക്രിസോസ്റ്റമോസ് മുഖ്യ കാർമികത്വം വഹിച്ചു. സഖറിയ മാർ അന്തോണിയോസ്, ഗീവർഗീസ് മാർ ബർണബാസ്, തോമസ് മാർ ഈവാനിയോസ് എന്നിവർ സഹകാർമികരായിരുന്നു.



## ഫാ. വിജു ഏലിയാസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി

കോട്ടയം: പൗരസ്ത്യ ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറിയായി കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ വൈദികനും, ഭദ്രാസന കൗൺസിൽ അംഗവും, ഓണക്കൂർ സെന്റ് ഇഗ്നാത്തിയോസ് സെഹിയോൻ, ഞാറക്കാട് സെന്റ് ജോൺസ് എന്നീ പള്ളികളിലെ വികാരിയുമായ താണിക്കുഴിയിൽ ഫാ. വിജു ഏലിയാസിനെ പ. കാതോലിക്കാ ബാവാ നിയമിച്ചു. 2023 ജനുവരി ഒന്നിനു അദ്ദേഹം സ്ഥാനമേറ്റെടുക്കും.

## കണ്ടംപ്റ്റ് കേസ് തള്ളി എന്ന പ്രചരണം വ്യാജം

കൊച്ചി: വടവ്കോട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വിശ്വാസികൾ നൽകിയ കണ്ടംപ്റ്റ് കേസ് ഹൈക്കോടതി തീർപ്പാക്കി. ഈ പള്ളിയുടെതായി പോലീസ് സംരക്ഷണ ഹർജ്ജി ഹൈക്കോടതി സിംഗിൾ ബഞ്ച് പരിഗണനയിൽ ഉള്ളതുകൊണ്ട് ആവശ്യമെങ്കിൽ ആ കോടതിയെ ഹർജിക്കാർക്ക് സമീപിക്കാമെന്നും കോടതി വ്യക്തമാക്കി.

# "ഒന്നാമത് ചെന്നു സഹോദരനോട് നിരന്നുകൊള്ളുക; പിന്നെ വന്നു നിന്റെ വഴിപാട് കഴിക്ക" (വി. മത്തായി 5:24)

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്



വാത്സല്യമുള്ളവരേ,

ദൈവകൃപയാൽ നമ്മുടെ ജീവിതത്തിൽ ഒരു ആരാധനാ വർഷം കൂടെ പൂർത്തിയാക്കുവാൻ അവസരം ലഭിച്ചിരിക്കുന്നു; ദൈവത്തെ സ്തുതിക്കാം.

ആരാധനാവർഷത്തിന്റെ ഏഴാമത്തെയും അവസാനത്തെയും ആയ സ്ലീബാ കാലത്തിന്റെ (യുഗാന്ത്യകാലം) ഏഴാമത്തെയും അവസാനത്തെയും ആഴ്ച യിൽ നാം എത്തുമ്പോൾ നിന്റെ ബാഹ്യമായ യാഗാർപ്പണങ്ങളേക്കാൾ നിന്നിൽ വളരേണ്ടത് സഹോദര സ്നേഹവും സഹോദരനോട് നിരപ്പാകുവാനുള്ള കൃപ യുമാണ് എന്ന് കർത്താവ് പഠിപ്പിക്കുന്നു.

യെശയ്യാ പ്രവാചകൻ തന്റെ പ്രവചനത്തിന്റെ ആരംഭത്തിൽ തന്നെ ആഹ്വാനം ചെയ്യുന്നത് ശ്രദ്ധേയമാണ്. "ഇനി നിങ്ങൾ വ്യർത്ഥമായുള്ള കാഴ്ച കൊണ്ടുവരരുത്; ധൂപം എനിക്ക് വെറുപ്പാകുന്നു; ... നിങ്ങൾ കൈ മലർത്തു മ്പോൾ ഞാൻ എന്റെ കണ്ണ് മറെച്ചു കളയും; നിങ്ങൾ എത്ര തന്നെ പ്രാർത്ഥന കഴിച്ചാലും ഞാൻ കേൾക്കയില്ല; ... നിങ്ങളെ കഴുകി വെടിപ്പാക്കുവിൻ; നിങ്ങ ളുടെ പ്രവൃത്തികളുടെ ദോഷത്തെ എന്റെ കണ്ണിനു മുമ്പിൽ നിന്നു നീക്കിക്ക ളവിൻ; തിന്മ ചെയ്യുന്നതു മതിയാക്കുവിൻ. നന്മ ചെയ്യുവാൻ പഠിപ്പിൻ; ന്യായം അന്വേഷിപ്പിൻ; പീഡിപ്പിക്കുന്നവനെ നേർവഴിക്കാക്കുവിൻ; ..." (1:13-17). ഒരു ആരാധനാവർഷത്തിന്റെ അവസാനത്തിലും പുതിയ വർഷത്തിന്റെ ആരംഭ ത്തിലും നമ്മുടെ കർത്താവ് നമ്മെ നന്മയിലേയ്ക്ക് ആഹ്വാനം ചെയ്യുന്നു.

ഒരു വർഷത്തിന്റെ അവസാനവും പുതു ആരാധനാ വർഷത്തിന്റെ ആരംഭ വുമാകുന്ന ഈ വർഷ സന്ധിയിൽ ആദ്യ പഴയനിയമ വായന പുറപ്പാട് പുസ്തകത്തിൽ നിന്ന് പെസഹാ ആചരണം നടത്തുന്ന ഭാഗമാണ് (12:43-51). വിശുദ്ധിയും ഒരുക്കവും ഏറെ പ്രാധാന്യമുള്ള ഘടകങ്ങളാണെന്ന ഓർമ്മപ്പെ ടുത്തൽ ആണ് ഇവിടെ കാണുന്നത്. ഒപ്പം എന്നെ ശോധന കഴിക്കുന്നവന്റെ മുന്നിൽ ഞാൻ പൊന്നുപോലെ തെളിഞ്ഞു വരുമെന്നും എന്റെ കാലടി അവന്റെ ചുവട് തുടർന്നു ചെല്ലുന്നു; ഞാൻ വിട്ടുമാറാതെ അവന്റെ വഴി പ്രമാണിക്കു ന്നുവെന്നും ഞാൻ അവന്റെ അധരങ്ങളുടെ കല്പന വിട്ടുമാറിയിട്ടില്ല എന്നും അവന്റെ വായിലെ വചനങ്ങളെ എന്റെ ആഹാരത്തേക്കാൾ ഞാൻ സൂക്ഷിക്കു മെന്നുമുള്ള നീതിമാനായ ഈയോബിന്റെ സാക്ഷ്യവും (23:1-12) നാം ധ്യാനി ക്കുന്നു. 'സീയോനേ ഉണരുക, ഉണരുക. നിന്റെ ബലം ധരിച്ചുകൊൾക; വിശുദ്ധ നഗരമായ യരുശലേമേ നിന്റെ അലങ്കാരവസ്ത്രം ധരിച്ചുകൊൾക, നിന്റെ ബന്ധ നങ്ങളെ അഴിച്ചു കളക' എന്ന യെശയ്യാ പ്രവാചകന്റെ പ്രത്യാശാപൂർവ്വമുള്ള ഉണർത്തുപാട്ടും (52:1-15) ശ്രദ്ധിച്ചുകൊണ്ടാണ് വി. ആരാധനയിലേയ്ക്ക് നാം പ്രവേശിക്കുന്നത്. സമാധാനത്തെ ഘോഷിച്ചു നന്മയെ സുവിശേഷിക്കുകയും രക്ഷയെ പ്രസിദ്ധമാക്കുകയും ചെയ്യുന്ന സുവാർത്ത ദൂതന്റെ പ്രതീകമായി യെശയ്യാവ് പ. സഭയെ വീക്ഷിക്കുന്നു. സകല അനീതികളിൽ നിന്നും നിർമ്മ ലീകരിച്ച് വീണ്ടെടുക്കപ്പെട്ട പുത്തൻ യെരുശലേമിന്റെ അനുഭവത്തിൽ പ. സഭ എത്തിനില്ക്കുന്നതാണ് ശക്തമായ ഈ പ്രവചന ഭാഗം.

അപ്പോസ്തോല പ്രവൃത്തികളിൽ നിന്നുള്ള പൊതുവിന്റെ ലേഖന ഭാഗത്ത് വി. ലൂക്കോസ് യെശയ്യാ പ്രവാചകനെ ഉദ്ധരിച്ചുകൊണ്ട് വി. പൗലോസ് ശ്ലീഹാ യുടെ വാക്കുകൾക്ക് ശക്തി പകരുന്നു. പിൻമാറി സ്വയം ഛിദ്രിച്ചുപോകുന്ന ഇസ്രായേലിനു പകരം ദൈവവചനം ശ്രവിക്കുന്ന ജാതികളിൽ നിന്നും പുതിയ ഇസ്രായേലാകുന്ന സഭ രക്ഷയുടെ ദൂതുമായി കടന്നുവന്ന് ദൈവരാജ്യത്തിന്റെ യഥാർത്ഥ അനുഭവം ലോകത്തിന് നൽകുന്നു (28:25-30). അന്യായം ചെയ്യു ന്നവർ ദൈവരാജ്യം അവകാശമാക്കുകയില്ല എന്നും ആകയാൽ യേശുക്രിസ്തു വിന്റെ നാമത്തിൽ നമ്മുടെ ദൈവത്തിന്റെ ആത്മാവിനാൽ കഴുകി ശുദ്ധീകര ണവും നീതീകരണവും പ്രാപിക്കുന്ന അനുഭവമാണ് വി. സഭ എന്ന് വി. പൗലോസ് ശ്ലീഹായും സാക്ഷിക്കുന്നു (1 കൊരി. 6:9-11).

സന്ധ്യാനമസ്ക്കാരത്തിലെ ഏവൻഗേല്യോൻ "ആശ്വസിക്കുക, തിന്നുക, കുടിക്ക, ആനന്ദിക്ക" എന്ന പ്രമാണക്കാരനായ അല്പബുദ്ധിയായ ധനവാനെ ക്കുറിച്ചുള്ള കർത്താവിന്റെ പഠിപ്പിക്കലാണ്. "മൂഢാ, ഈ രാത്രിയിൽ നിന്റെ പ്രാണനെ നിന്നോടു ചോദിച്ചാൽ നീ ഒരുക്കി വച്ചത് ആർക്കാകും എന്ന് സ്രഷ്ടാവ് സൃഷ്ടിയോട് ചോദിക്കുന്ന ഈ ഭാഗം ഏറെ ചിന്തനീയമാണ് (വി. ലൂക്കോസ് 12:13-21). ദൈവത്തെ അറിയാതെ ജീവിക്കുന്ന വ്യക്തികളും കുടും ബങ്ങളും സമൂഹവും സ്വയം ഛിദ്രിച്ചുപോകുമെന്ന് പ്രഭാതത്തിലെ വായന യിലും കർത്താവ് പറയുന്നതായി കാണുന്നു (വി. ലൂക്കോസ് 12:49-59).

ചുരുക്കത്തിൽ ആരാധനാവർഷത്തിന്റെ അവസാന ആഴ്ചയിൽ ദൈവത്തെ അറിയാതെയും നന്മപ്രവൃത്തിക്കാതെയുമുള്ള മനുഷ്യജീവന്റെ നിരർത്ഥക തയെ കുറിച്ചുള്ള കൃത്യമായ ബോധ്യമാണ് നൽകപ്പെടുന്നത്. ഒപ്പം ദൈവത്തെ അറിഞ്ഞ് നന്മയിൽ വളരുന്നവർക്കോ ഈ ലോക ജീവിതത്തിനപ്പുറത്തേയ്ക്ക് നിത്യതയുടെ പ്രത്യാശയും ദൈവരാജ്യ വാഗ്ദാനവും സാധ്യമാവുന്നു.

വാത്സല്യമുള്ളവരേ,

കഴിഞ്ഞ ആരാധനാവർഷത്തിൽ മിക്കവാറും ആഴ്ചകളിൽ ആ ആഴ്ചക ളിലെ ദിവസങ്ങളിൽ വരുന്ന പെരുന്നാളുകൾ, സഭാ കലണ്ടറിലെ പ്രത്യേക വിഷയങ്ങൾ, കാലങ്ങൾ എന്നിവയെ അധികരിച്ചുകൊണ്ട് കുറെ കാര്യങ്ങൾ എഴുതുവാൻ ശ്രമിച്ചു. ആയത് ഇത്രത്തോളം പൂർത്തീകരിക്കുവാൻ ഇടയായ തിൽ ദൈവത്തെ സ്തുതിക്കുന്നു. 'മലങ്കരസഭ ഓൺലൈൻ വീക്ക്ലി ന്യൂസ് ബുള്ളറ്റിൻ' പ്രധാനമായും കേന്ദ്രീകരിക്കുന്നത് വായനക്കാരായ വിശ്വാസി കൾക്ക് സഭാജീവിതം ഹൃദ്യമായി നയിക്കുവാനുള്ള വിഭവങ്ങളിലാണ് എന്ന് അറിയാമല്ലോ. തുടർ ലക്കങ്ങളിലും നല്ല പംക്തികളും പഠനങ്ങളും ലേഖന ങ്ങളുമെല്ലാം ഉണ്ടാകണം എന്ന് ആഗ്രഹിക്കുന്നു.

പതിനായിരക്കണക്കിന് വായനക്കാർ ലോകത്തിന്റെ വിവിധ കോണുകളി ലിരുന്ന് ഓൺലൈൻ ന്യൂസ് ബുള്ളറ്റിൻ വായിക്കുകയും അത് അവർക്ക് സഭാ ജീവിതം അർത്ഥവത്തായി നയിക്കുവാൻ ഉപയോഗപ്പെടുകയും ചെയ്യുന്നുണ്ട് എന്ന് അറിയിക്കാറുണ്ട്. ഓൺലൈൻ ന്യൂസ് ബുള്ളറ്റിൻ പ്രവർത്തകർക്ക് ഏറ്റവും സന്തോഷം നൽകുന്നതാണ് ഇക്കാര്യം എന്ന് പ്രത്യേകം പറയേണ്ട തില്ലല്ലോ. നിങ്ങൾ വായിക്കുകയും മറ്റുള്ളവർക്കു കൂടെ ഫോർവേർഡ് ചെയ്യു കയും അവരെയും സഭാജീവിതം അർത്ഥപൂർണ്ണമായി നയിക്കുവാൻ സഹാ യിക്കുകയും ചെയ്യണമേ എന്ന് നിങ്ങളുടെ സ്നേഹത്തോട് അറിയിക്കുന്നു.

വീണ്ടും പ്രിയമുള്ളവരേ,

പ. സഭയുടെ ആരാധനാസംവത്സരം വിശ്വാസികൾക്ക് മനസ്സിലായി ആരാ ധനയിൽ പങ്കെടുക്കുക എന്ന ലക്ഷ്യത്തോടെ അഹമ്മദാബാദ് മെത്രാസന ത്തിന്റെ ആഭിമുഖ്യത്തിൽ നമ്മുടെ പ്രധാന ചുമതലയിൽ കഴിഞ്ഞ കുറെ വർഷ ങ്ങളായി ആരാധനാ - വാർഷിക കലണ്ടർ പ്രസിദ്ധീകരിച്ചു വരുന്നത് അറിയാ മല്ലോ. ഈ വർഷവും ആയത് പ്രസിദ്ധീകരിക്കുവാൻ ഇടയായതിൽ സന്തോ ഷിക്കുന്നു. അടുത്ത ആഴ്ച മുതൽ (കൂദോസ് ഈത്തോ ഞായർ) പുതിയ കലണ്ടർ ആരംഭിക്കുന്നുവെന്നതിനാൽ ആയത് വാങ്ങി ഭവനങ്ങളിൽ ഉപയോ ഗിച്ച് നമ്മുടെ ആരാധനാ ജീവിതം ക്രമമായി മുന്നോട്ടു നയിക്കുവാൻ നിങ്ങ ളുടെ സ്നേഹത്തോട് നാം നിർദ്ദേശിക്കുന്നു. മലങ്കരസഭയിലെ എല്ലാ ബുക് ഷോപ്പുകളിലും നമ്മുടെ അഹമ്മദാബാദ്, കുന്നംകുളം മെത്രാസന അരമനക ളിലും കോപ്പികൾ ലഭ്യമായിരിക്കും.

പ്രിയമുള്ളവരേ,

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര വ്യാപാരനാളുകളിൽ അവനെ തോല്പിക്കുവാനും അശക്തനാക്കുവാനും ശ്രമിച്ചുകൊണ്ട് ശത്രുവായ സാത്താൻ സദാ പ്രവർത്തിച്ചുകൊണ്ടിരുന്നുവെന്ന് നമുക്ക് അറിയാമല്ലോ. അതുകൊണ്ടു തന്നെ തന്റെ പ. സഭയെയും ഉപദ്രവിക്കുവാനും തോല്പിക്കുവാനും അതിന്റെ സന്താനങ്ങളെ ചിതറിക്കുവാനും ഛിദ്രങ്ങൾ ഉണ്ടാക്കുവാനും അവൻ എപ്പോഴും ശ്രമിച്ചുകൊണ്ടിരിക്കും എന്നും നാം മനസ്സിലാക്കണം. പിതാക്കന്മാർ ഇക്കാര്യം വ്യക്തമായി നമ്മെ പഠിപ്പിക്കുന്നുണ്ടല്ലോ. എന്നാൽ നമ്മുടെ കർത്താവ് അനുഷ്ഠിച്ചതുപോലെ കഠിനമായ നോമ്പും ഉപവാസവും ശ്രദ്ധയോടു കൂടിയ പ്രാർത്ഥനയും സാത്താന്യ ശക്തികളെ ഇല്ലാതാക്കും. ഈ തത്ത്വം നമ്മുടെ ജീവിതങ്ങളിലും പ്രാവർത്തികമാക്കണം.

അനീതിയോട് സമരസപ്പെടാതെയും എന്നാൽ അക്രമ മാർഗ്ഗങ്ങൾ തീർത്തും ഉപേക്ഷിച്ചുകൊണ്ടും പ്രാർത്ഥനാപൂർവ്വം സഹനസമരങ്ങൾ നടത്തി മലങ്കരസഭയുടെ പൂർണ്ണ സ്വാതന്ത്ര്യത്തിനും അതിൽ ഉണ്ടാകുന്ന സർവ്വ വിഭാഗീയതകളെയും ഉച്ചാടനം ചെയ്യുന്നതിനുമായി നാം പ്രവർത്തിക്കേണ്ടിയിരിക്കുന്നു. തളരുവാനോ, നിരാശപ്പെടുവാനോ ഇടയാകാതെ പ. മാർത്തോമ്മാ ശ്ലീഹാ നമുക്ക് നൽകിയ വിശ്വാസ തിരിനാളം അണയാതെ സൂക്ഷിപ്പാനും തലമുറകളിലേയ്ക്ക് പകരുവാനും നമുക്ക് ഇടയാകണം. പ. ബാവാ തിരുമേനിയോടൊപ്പം നീതിക്കും നിയമവാഴ്ചയ്ക്കും വേണ്ടിയുള്ള മലങ്കരസഭയുടെ സഹനസമരത്തിൽ നമുക്ക് കൈകോർത്ത് മുന്നോട്ടു പോകാം.

ദൈവം അനുഗ്രഹിക്കട്ടെ.



**സമകാലികം**

# വിഷവും വിഷഹാരികളും

## ഫാ. ഡോ. കെ. എം. ജോർജ്

അന്തരീക്ഷം മുഴുവൻ വിഷലിപ്തമാകുമ്പോൾ, ജീവന്റെയും ജീവനെ വിഴുങ്ങുന്ന മരണത്തിന്റെയും നേർത്തു നേർത്തു വരുന്ന അതിർ വരമ്പിലൂടെ നാം നടക്കുമ്പോൾ എന്തായിരിക്കും നമ്മുടെ ചിന്ത?

സയനൈഡ് മഹാ വിഷമാണ്. അതുപയോഗിച്ച് നമുക്കു ചിലരുടെ ജീവനെടുക്കാം, പെട്ടെന്ന്. ഭക്ഷണത്തിൽ മായം ചേർത്തും പച്ചക്കറികളിൽ വിഷമടിച്ചും നമുക്ക് ആയിരങ്ങളെ കൊല്ലാം, ക്രമേണ. മനുഷ്യമനസ്സിൽ വിഷം കയറ്റി, വിദ്വേഷത്തിന്റെയും വൈരാഗ്യത്തിന്റെയും കൊടും വിഷം കുത്തിവച്ച് നമ്മുടെ മക്കളെയും അവരുടെ പിൻതലമുറകളെയും തീരാത്ത പകയുടെ അഗ്നിയിൽ നമുക്കു ഹോമിക്കാം, നിത്യമായി.

പെട്ടെന്ന് പുരാണകഥയാണ് ഓർമ്മയിലെത്തുക. പാലാഴി കടഞ്ഞ് അമൃതെടുക്കാനാണല്ലോ അസുരന്മാരും ദേവന്മാരും തമ്മിൽ ഒത്തത്. ഒരിക്കലും ഒളിമങ്ങാത്ത നവയൗവ്വനയുക്തരായി എന്നും ജീവിക്കാനാണ് ഇരുകൂട്ടരും ആഗ്രഹിച്ചത്. മഹാമേരുവെന്ന മന്ഥര പർവ്വതമെടുത്ത് കടകോലായി ഉപയോഗിച്ച്, ക്ഷീരസമുദ്രം കടയുകയാണ്. കടകോലിൽ ചുറ്റി കടയാൻ കയറായി ഉപയോഗിക്കുന്നത് വാസുകിയെന്ന സർപ്പത്തെ. അസുരന്മാർ സർപ്പത്തിന്റെ തലയിലും ദേവന്മാർ വാലറ്റത്തുമാണ് പിടിച്ചിരിക്കുന്നത്. നിരവധി അമൂല്യമായ രക്തങ്ങളും വിലതീരാത്ത നിധികളുമെല്ലാം തൈരിൽ നിന്ന് വെണ്ണപോലെ ഉയർന്നു വന്നു. പക്ഷേ അക്കൂടെ അതാ കാളകൂടമെന്ന കൊടു വിഷം. അതുയർത്തിയ ഭീഷണി ചില്ലറയല്ല. അമൃത് കഴിച്ച് നിത്യയൗവ്വനം നിലനിർത്താൻ ആഗ്രഹിച്ച അസുരന്മാർക്കും ദേവന്മാർക്കും വംശവിച്ഛേദനം തന്നെയുണ്ടാകാം.



**നിഷ്ക്കളങ്കരായ നമ്മുടെ കൊച്ചുകുട്ടികളിലേക്കും, ലോകത്തിന് നല്ല സേവനവും കൈത്താങ്ങലും കൊടുക്കാൻ ത്രാണിയുള്ള നമ്മുടെ ചെറുപ്പക്കാരിലേക്കും, യേശുവിന്റെ എളിമയിലും ത്യാഗത്തിലും പങ്കുചേർന്ന്, ലോകത്തിന് സൗഖ്യം നൽകാൻ വിളിക്കപ്പെട്ടിരിക്കുന്ന വൈദികരിലേക്കും പ്രത്യേകിച്ച് മേൽപ്പട്ടക്കാരിലേക്കും ഈ മാരക വിഷം പടർന്നു തുടങ്ങി. ആരാണ് ഈ വിഷം വമിപ്പിക്കുന്നത് എന്നു ചോദിച്ച് വിമർശിക്കാൻ എളുപ്പമാണെങ്കിലും നാമെല്ലാം ഇതിന്റെ ഉറവിടവും ഇരകളുമാണ് എന്ന് ആത്മതപനത്തോടും കണ്ണീരോടും കൂടി മാത്രം പറയാം.**

അതുകൊണ്ട് പരിഹാരം തേടി അവർ ശിവന്റെ അടുത്തെത്തി. ഹലാഹലമെന്ന കാളകൂടത്തിന്റെ മാരകശക്തി അറിഞ്ഞ ശിവൻ സൃഷ്ടിയോടുള്ള കരുണയോടെ അതു മുഴുവൻ വിഴുങ്ങുവാൻ തീരുമാനിച്ചു. തൊണ്ട വരെയെത്തിയ കടുംനീലക്കറുപ്പായ 'സയനൈഡ്' തന്റെ പ്രിയന്റെ ജീവൻ എടുക്കും എന്നു ഭയപ്പെട്ട പാർവ്വതി ഭർത്താവിന്റെ കഴുത്തിൽ ഞെക്കിപ്പിടിച്ച് വിഷവ്യാപനം തടഞ്ഞു. ശിവൻ അങ്ങനെ നീലകണ്ഠനുമായി. എന്തൊരു മഹാകാരുണ്യമാണ് മഹാദേവൻ പ്രകടിപ്പിച്ചത്. ലോകത്തെ മുഴുവൻ വിഴുങ്ങുവാൻ കെൽപ്പുറ്റ വിഷത്തെ സ്വയം വിഴുങ്ങി, പരസ്പരം പടവെട്ടുന്ന അസുരന്മാർക്കും ദേവന്മാർക്കും രക്ഷ കൊടുത്തു (ഭാഗവതത്തിലും വിഷ്ണുപുരാണത്തിലും മഹാഭാരതത്തിലുള്ള ഈ കഥയ്ക്ക് പാഠാന്തരങ്ങൾ ഉണ്ട്).

വിഷം തീണ്ടിയാൽ നാം പോകുന്നത് വിഷഹാരിയുടെ അടുത്താണ് (പാരമ്പര്യവൈദ്യനോ ആധുനിക ഡോക്ടറോ ആകാം). മതങ്ങളുടെ ചരിത്രത്തിലും മതേതര സമൂഹത്തിലും ഇടയ്ക്കിടെ അങ്ങനെ വിഷഹാരികൾ പ്രത്യക്ഷപ്പെടുന്നുണ്ട്. സോക്രട്ടീസ് വിഷഹാരിയായിരുന്നു. അന്നത്തെ സമൂഹ ജീർണ്ണതയുടെ വിഷം സ്വയം ഏറ്റുവാങ്ങി. വിഷഹാരിയായ മഹാത്മാഗാന്ധി നമ്മുടെ രാജ്യത്ത് കുമിഞ്ഞുകൂടിയ മത-ജാതി-വർഗ്ഗീയ വിഷമാണ് തന്റെ നെഞ്ചിൽ വെടിയുണ്ടകളായി സ്വീകരിച്ചത്. വെടിയേറ്റു വീണ മാർട്ടിൻ ലൂഥർ കിങ് ജൂനിയർ ഏറ്റെടുത്ത വിഷം വെള്ളക്കാരുടെ വംശീയ വൈരത്തിന്റെയും വർണ്ണ വിവേചനത്തിന്റെയുമായിരുന്നു. പുരാതന യഹൂദ പാരമ്പര്യത്തിൽ മോശ വിഷഹാരിയായിരുന്നു. അതുകൊണ്ടാണ് സർപ്പവിഷത്തിനു പരിഹാരമായി പിച്ചള സർപ്പത്തെ ഉയർത്തി ജനത്തെ രക്ഷിച്ചത്. പക്ഷേ സ്വയം ആ വിഷം ഏറ്റെടുത്തില്ല എന്നൊരു വ്യത്യാസമുണ്ട്. ക്രിസ്തീയ പാരമ്പര്യം അതുല്യനായ വിഷഹാരിയായി യേശുക്രിസ്തുവിനെ ഉയർത്തിപ്പിടിച്ചു. പാപം വിഷമാണെങ്കിൽ, മനുഷ്യരാശിയുടെ പാപ വിഷമെല്ലാം സ്വയം ഏറ്റുവാങ്ങി, തന്റെ

കൊലയാളികളോട് ഹൃദയപൂർവ്വം ക്ഷമിച്ച്, തിന്മയുടെ വിഷത്തിൽ നിന്ന് മോചിപ്പിച്ച് വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞ് നമുക്ക് സൗഖ്യം നൽകിയ യേശുവാണ് പിന്നീടുണ്ടായ ക്രിസ്തീയാചാര്യന്മാർക്കും ഇടയന്മാർക്കുമൊക്കെ മാതൃകയായി സഭ ഉയർത്തിക്കാട്ടുന്നത്.

മലങ്കരസഭയിൽ (ഇരുകൂട്ടരും കൂടിയത്. ഒന്നേയുള്ളു ആ സഭ) നെടുനാളായി (1970-കളിൽ തുടങ്ങി) ജനങ്ങളിൽ കുത്തിവച്ചുകൊണ്ടിരിക്കുന്ന വിഷം നമ്മുടെ അതിരുകൾക്കപ്പുറത്ത് വ്യാപിക്കുന്നു എന്ന് നാം തിരിച്ചറിയണം. നിഷ്ക്കളങ്കരായ നമ്മുടെ കൊച്ചുകുട്ടികളിലേക്കും, ലോകത്തിന് നല്ല സേവനവും കൈത്താങ്ങലും കൊടുക്കാൻ ത്രാണിയുള്ള നമ്മുടെ ചെറുപ്പക്കാരിലേക്കും, യേശുവിന്റെ എളിമയിലും ത്യാഗത്തിലും പങ്കുചേർന്ന്, ലോകത്തിന് സൗഖ്യം നൽകാൻ വിളിക്കപ്പെട്ടിരിക്കുന്ന വൈദികരിലേക്കും പ്രത്യേകിച്ച് മേൽപ്പട്ടക്കാരിലേക്കും ഈ മാരകവിഷം പടർന്നു തുടങ്ങി. ആരാണ് ഈ വിഷം വമിപ്പിക്കുന്നത് എന്നു ചോദിച്ച് വിമർശിക്കാൻ എളുപ്പമാണെങ്കിലും നാമെല്ലാം ഇതിന്റെ ഉറവിടവും ഇരകളുമാണ് എന്ന് ആത്മതപനത്തോടും കണ്ണീരോടും കൂടി മാത്രം പറയാം. ഇത് നൂറ്റാണ്ടുകൾ നീണ്ടുനിൽക്കുന്ന കാളകൂടമാണ്. നാസി കോൺസെൻട്രേഷൻ ക്യാമ്പുകളിൽ വിഷവാതകമേറ്റ് മരിച്ചുവീണ ലക്ഷോപലക്ഷം നിഷ്ക്കളങ്ക മനുഷ്യരെപ്പോലെ, സാധാരണക്കാരും നല്ലവരുമായ നമ്മുടെ വിശ്വാസികളാണ് ആദ്യം വിഷമേറ്റ് വീഴുന്നത്. ഏറ്റവും അവസാനം ഹിറ്റ്ലർമാരും ഗീബൽസുമാരും.

നമുക്കാവശ്യം വിഷഹാരികളെയാണ്. ആ ചുമതല നടത്താൻ നിയുക്തരായവരിൽ ചിലർ ഇപ്പോൾ വിഷക്കനികളായി മാറുകയാണ്. അവരുടെ ഉച്ഛ്വാസവായുവിലും അവർ ഉച്ചരിക്കുന്ന വാക്കുകളിലും കൊടിയ വിഷമാണ്.

നമുക്കാവശ്യം ഉത്തമരായ വിഷഹാരികളെയാണ്. അന്തരിച്ച പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പറയുന്നുണ്ട്, 'ഹസ്യോദീലാൻ' എന്ന് സുറിയാനി പാരമ്പര്യത്തിൽ കർത്താവിന്റെ പര്യായമായി മേൽപ്പട്ടക്കാരെ വിളിക്കുന്നത് വളരെ അർത്ഥപൂർണ്ണമാണെന്ന്. ഞങ്ങളുടെ പാപപരിഹാരകൻ, സൗഖ്യദായകൻ (healer) എന്നർത്ഥം. നാം ഇവിടെ ഉപയോഗിച്ച അർത്ഥത്തിൽ വിഷഹാരി എന്നും പറയാം. 1958 വരെ ചീറ്റിയ വിഷം ഒരു വ്യാഴവട്ടക്കാലം നിർവീര്യമായി. സഭ ശാന്തമായി. ജനങ്ങൾ സന്തോഷിച്ചു. ആരത് തകർത്തു? എന്തിനു തകർത്തു? ഉത്തരമില്ല. ഇപ്പോൾ ഇവിടെ നടക്കുന്ന മിക്ക കാര്യങ്ങളും 2018-ലെ പ്രളയംപോലെ വിഷപ്രളയം സൃഷ്ടിക്കുകയാണ്. ഇങ്ങനെ നിരന്തരം പെയ്തിറങ്ങുന്ന വിഷമെല്ലാം ഇനി ആർ കുടിച്ചു വറ്റിക്കും? റോമാക്കാരനും യഹൂദന്മാർക്ക് വിജാതീയനുമായ ഗവർണ്ണർ പൊന്തിയോസ് പീലാത്തോസ് പരോക്ഷമായി സൂചിപ്പിച്ചു, നിഷ്കളങ്കനായ യേശുവിനെ കൊല്ലാൻ മുറവിളി കൂട്ടുന്നവർക്ക് ആ രക്തം വിഷമായിത്തീരുമെന്ന്. മഹാപുരോഹിതന്മാർ കൂലി കൊടുത്ത് ശട്ടംകെട്ടി നിർത്തിയ കുറെ ആളുകൾ വിളിച്ചുപറഞ്ഞു: 'അവന്റെ രക്തം ഞങ്ങളുടെ മേലും ഞങ്ങളുടെ മക്കളുടെ മക്കളുടെമേലും ഇരിക്കട്ടെ' യെന്ന്.

നമ്മുടെ രാജ്യത്ത് മക്കളും മക്കളുടെ മക്കളുമായി പിൻതലമുറകൾ ഉള്ള വിശ്വാസികളും വൈദികരും ഇത് ശ്രദ്ധിക്കണം. ആരു സ്ഥാനം തന്നാലും ആര് വിശ്വാസം പഠിപ്പിച്ചാലും ആരു കൽപ്പിച്ചാലും, യേശുക്രിസ്തു കാണിച്ച സ്നേഹത്തിന്റെയും ക്ഷമയുടെയും സുവിശേഷത്തിനപ്പുറം നമുക്ക് മറ്റൊരു സുവിശേഷമില്ല. നമ്മുടെ അന്തരീക്ഷവും പരിസ്ഥിതിയും മലിനമാക്കരുതെന്ന് ഉപദേശിക്കുന്നവർ ഭാവിതലമുറകളെ ഓർത്തു കൂടിയാണ് അത് പറയുന്നത്. ഈ വിഷബാധയിൽ നിന്ന് എങ്ങിനെ നമ്മുടെ കുഞ്ഞുങ്ങളെ രക്ഷിക്കാമെന്ന് നമുക്കു ദൈവസന്നിധിയിൽ അനുതാപത്തോടും കണ്ണീരോടും കൂടി ആലോചിക്കാം. വിഷഹാരികൾ അന്യം നിൽക്കുകയോ വിഷസ്രോതസ്സുകളായിത്തീരുകയോ ചെയ്യുന്ന നമ്മുടെ തലമുറയിൽ ദൈവമേ, നീതിമാന്മാരും സൗഖ്യദായകരുമായവരെ അയച്ചുതരണമേ എന്നപേക്ഷിക്കാം.

**പിൻകുറിപ്പ്:** എല്ലാ മൂർഖന്മാർക്കും വിഷമുണ്ട്. കേരളത്തിൽ മൂർഖന്മാരുടെ എണ്ണമെടുത്താൽ ലക്ഷോപലക്ഷം കാണാം. പക്ഷേ മനുഷ്യരെ ദംശിക്കുന്നവർ താരതമ്യേന വളരെ അപൂർവ്വം. അവയെ ചവിട്ടുകയോ തടസ്സപ്പെടുത്തുകയോ ഉപദ്രവിക്കയോ ചെയ്താൽ മാത്രമേ അവ വിഷം പുറത്തെടുക്കുകയുള്ളു. അല്ലെങ്കിൽ അവ മനുഷ്യരെ ഒഴിഞ്ഞുമാറും. വിഷബാധയ്ക്ക് പരിഹാരങ്ങൾ ഉണ്ടെന്നുള്ളത് നമ്മുടെ വലിയ പ്രത്യാശയാണ്. പക്ഷേ, നം അത് സത്യമായി തേടണം.



ആദിസർപ്പത്തിന്റെ വിഷ വാക്കു ശ്വസിച്ച ആദം-ഹവ്വമാരുടെ പിൻതലമുറക്കാർക്കെല്ലാം ഉള്ളിൽ കുറച്ചു വിഷം കാണും. പക്ഷേ മൂർഖന്മാരെപ്പോലെ, പ്രകോപിതരായാൽ മാത്രമേ അത് പുറത്തു വരൂ. ആ വിഷം ഒരിക്കലും പുറത്തുവരാത്തവിധം അതിനെ നിർവീര്യമാക്കാനും വറ്റിച്ചു കളയാനുമാണ് നാം വി. കുർബ്ബാനയും നോമ്പും പ്രാർത്ഥനയും കൂദാശകളുമെല്ലാം അനുഷ്ഠിക്കുന്നത്. കുറച്ചേറെ അത് നമുക്കു സാധിക്കയും ചെയ്യും. വിശുദ്ധരായ പൂർവ്വികർ അതാണ് നമ്മെ പഠിപ്പിച്ചത്. ആ വിഷത്തെ പുറത്തേക്ക് ചീറ്റിപ്പിക്കുന്ന വാക്കുകളിൽ നിന്നും പ്രവൃത്തികളിൽ നിന്നും ആലോചനകളിൽ നിന്നും നമ്മെയും, തീവ്രവാദങ്ങളിലേക്ക് നാം എടുത്തെറിയുന്ന ചെറുപ്പക്കാരെയും യുവവൈദികരെയും ജരാനരകൾ ബാധിച്ച് ദൈവത്തിന്റെ ന്യായപീഠത്തിനു മുൻപിൽ നിൽക്കാൻ ഒരുങ്ങുന്ന ഇടയന്മാരെയും കാത്തുകൊള്ളണമേ എന്നും നമുക്കെല്ലാം വിനയപൂർവ്വം സങ്കടത്തോടെ പ്രാർത്ഥിക്കാം.

സഭാചരിത്രത്തിലെ ഏറ്റം ദുഃഖകരമായ ഒരു വിഷപർവ്വത്തിന് സാക്ഷികളും ഇരകളുമാകാൻ വിധിക്കപ്പെട്ടിരിക്കുന്ന നമുക്ക്, സ്വർഗ്ഗീയ വൈദ്യനും വിഷഹാരിയുമായ നമ്മുടെ കർത്താവ് 'അമർത്യതയുടെ ഔഷധം' നൽകട്ടെ.



**പരിശുദ്ധ ശക്രുള്ളാ ബാവായുടെ 258-ാമത് ഓർമ്മപെരുന്നാൾ മട്ടാഞ്ചേരി കൂനൻകുരിശ് തീർത്ഥാടനകേന്ദ്രത്തിൽ നടത്തപ്പെട്ടു. വി. കുർബ്ബാനയ്ക്ക് സഖറിയാ മാർ സേവേറിയോസ് മെത്രാപ്പോലീത്ത കാർമികത്വം വഹിച്ചു.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




പ്രഭാഷണം

# നല്ല ഇടയൻ

## ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

ജനങ്ങൾക്കുവേണ്ടി സ്വയം സംസ്കരിക്കുന്ന, സ്വയം കഷ്ടപ്പെടുന്ന, സ്വയം ബുദ്ധിമുട്ടുകളനുഭവിക്കുന്ന, സത്യത്തിനുവേണ്ടി എതിർപ്പും ആക്ഷേപവും പരിഹാസവും സഹിക്കുന്ന ആളാണ് നല്ല ഇടയൻ.

കർത്താവ് പരീശന്മാരെക്കുറിച്ച് പറയുന്നു, നിങ്ങൾ പോകുന്നിടത്തൊക്കെ നിങ്ങൾക്ക് മുഖ്യാസനം വേണം, റബ്ബീ എന്നെല്ലാവരും വിളിക്കുന്നത് നിങ്ങൾക്കു കേൾക്കണം. ഇതൊക്കെയാണ് പരീശന്മാരുടെ കുറ്റങ്ങളായി കർത്താവ് പറയുന്നത്. ഇങ്ങനെയുള്ള കുറ്റങ്ങൾ ഇടയന്മാരിൽ കാണരുത്. അവർ മുഖ്യാസനങ്ങളെ ആഗ്രഹിക്കരുത്. അവനവൻ ഏറ്റവും വലിയ ആളാണെന്ന് പറഞ്ഞ് അഹങ്കരിക്കരുത്.

എല്ലാവർക്കുംവേണ്ടി സ്വയം പരിത്യജിക്കുന്ന, ലോകം നിന്ദിച്ചാലും കുഴപ്പമൊന്നുമില്ല, ലോകത്തിൽ വലിയ സ്റ്റാറ്റസ് ഒന്നും കിട്ടിയില്ലെങ്കിലും കുഴപ്പമൊന്നുമില്ല, സ്വന്തം ഇടവകയിലെ ആളുകൾക്കുവേണ്ടിയും, നമ്മുടെ സമൂഹത്തിലെ ജനങ്ങൾക്കുവേണ്ടിയും സ്വയം ബലികഴിക്കുന്ന, അൺപോപ്പുലർ കോസസിനുവേണ്ടി നീതിയുടെ ഭാഗത്തു നിന്നുകൊണ്ട് സമരം ചെയ്യുന്നവരായിട്ട് അച്ചന്മാർ തീരണം. അങ്ങനെ ചെയ്താൽ വലിയ കുഴപ്പമുണ്ടാകുമെന്ന് ഞാൻ പറയാതെതന്നെ അറിയാമല്ലോ.

നീതിയുടെ ഭാഗത്തുനിന്ന് തിന്മയ്ക്കെതിരായി സമരം ചെയ്യണം. ചെന്നായ എന്നു പറഞ്ഞാൽ നമ്മളെ കൊല്ലാൻ വരുന്നവരല്ല. നമ്മുടെ ആടുകളെ നശിപ്പിക്കാൻ വരുന്ന തിന്മകൾ ധാരാളമുണ്ട്. ആ തിന്മകൾക്കെതിരായിട്ട് സമരം ചെയ്യുമ്പോൾ നമുക്കും കേടു പറ്റും. സംശയമൊന്നുമില്ല. പക്ഷേ, ആ തിന്മകൾക്കെതിരായിട്ട് സമരം ചെയ്യുവാനും അതുപോലെ കുറെ ത്യാഗങ്ങൾ അനുഭവിക്കാനും നിങ്ങൾക്ക് അവസരമുണ്ടാകണം. ഇന്നത്തെ കാലത്ത് കേരളത്തിൽ മാത്രമല്ല, ലോകത്തിലൊട്ടാകെ തിന്മയ്ക്കു വലിയ ശക്തി ലഭിച്ചുകൊണ്ടിരിക്കുകയാണ്. തിന്മയുടെ അണ്യൂഷൽ ആയിട്ടുള്ള ഫോംസ് ആണ് നമ്മളിപ്പോൾ കാണുന്നത്. അതിൽ ഒന്നാണ് എയ്ഡ്സ് എന്നു പറയുന്നത്. മറ്റൊന്ന് മൈൻഡ്ലെസ് വയലൻസ്; അത് ഭയങ്കരമാണ്. അമേരിക്കയിൽ പ്രത്യേകിച്ചും കാണുന്നുണ്ട്. ഒരു സമയത്ത് ഒരു മനുഷ്യൻ, പെട്ടെന്നുള്ള ഉൾപ്രേരണ ഉണ്ടായിട്ട് തോക്കുമെടുത്ത് പുറത്തേക്കിറങ്ങിയിട്ട് കാണുന്നവരെയൊക്കെ വെടിവയ്ക്കുകയാണ്. ഒരു ഉദ്ദേശ്യവും ഇല്ല. അതാണ് മൈൻഡ്ലെസ് വയലൻസ്. ഏതോ ഒരു പൈശാചികശക്തി മനുഷ്യനിൽ പ്രവേശിച്ച് അവൻ സാധാരണഗതിയിൽ ചെയ്യുകയില്ലാത്ത കാര്യങ്ങൾ പോലും ചെയ്യിച്ചുകൊണ്ടിരിക്കുകയാണ്.

മൂന്നാമത്, ഇപ്പോൾ പ്ലേഗ് പോലുള്ള ഒരു സാധനം വെസ്റ്റിൽ വരുന്നുണ്ട്. അതായത് പഴയ ബാക്ടീരിയകളെ പ്രതിരോധിക്കുവാൻ ആന്റിബയോട്ടിക്കുകൾ കൊടുത്തുകൊടുത്ത് ആ ബാക്ടീരിയകൾക്ക് ആന്റിബയോട്ടിക്കുകളെ റെസിസ്റ്റ് ചെയ്യാനുള്ള ശക്തി ഉണ്ടായിരിക്കുകയാണ്. അങ്ങനെ ശക്തിയുള്ള ധാരാളം ബാക്ടീരിയാകൾ ലോകത്തിലുണ്ട്. അമേരിക്കയിൽ 1993-ൽ 13500 ആളുകൾ മരിച്ചത് ഇങ്ങനെയുള്ള ബാക്ടീരിയാ കൊണ്ടാണ്. അതായത്, എന്ത് ആന്റിബയോട്ടിക്സ് കൊടുത്താലും ഏൽക്കുകയില്ലാത്ത ബാക്ടീരിയ. എന്തിന്റെ ബാക്ടീരിയയാണ്? ട്യൂബർകുലോസിസ്, മെനൈഞ്ചൈറ്റിക്സ് പോലെയുള്ള രോഗങ്ങളുടെ ബാക്ടീരിയകളാണ്. ആന്റിബയോട്ടിക്സുകൊണ്ട് നമ്മളവയെ അതിജീവിച്ചു കഴിഞ്ഞു എന്ന് പറയുന്ന മരുന്നുകളാണ്. വലിയ പേടിയാണ് യുഎസിന്. ബാക്ടീരിയയ്ക്ക് എല്ലാം ഇതുപോലെയുള്ള റസിസ്റ്റന്റ് പവർ വന്നാൽ എയ്ഡ്സിന്റെ അനുഭവം തന്നെയാണ്. എയ്ഡ്സ് എന്നു പറഞ്ഞാൽ എന്താണ്? എമ്യൂ ഡെഫിഷൻസി ആണ്. ബാക്ടീരിയയെ ഫൈറ്റ് ചെയ്യുവാനുള്ള കഴിവ് ശരീരത്തിന് ഇല്ലാതാവുക എന്നു പറയുന്നതാണ് എയ്ഡ്സ്. ബാക്ടീരിയ വന്ന് നമ്മളെ അറ്റാക്ക് ചെയ്താൽ ആ ബാക്ടീരിയ കൊണ്ടുണ്ടാകുന്ന രോഗം റെസിസ്റ്റ് ചെയ്യാൻ സാധിക്കാതെ വരിക എന്നു പറഞ്ഞാൽ സാധാരണക്കാർക്കു വലിയ പേടിയുണ്ടാകുന്ന ഒരു കാര്യമാണ്.




അങ്ങനെ ആലോചിച്ചു നോക്കുമ്പോൾ ആർക്കെങ്കിലും എന്തെങ്കിലും ഒരു ആപത്ത് ഉണ്ടാകുന്ന സമയത്ത് അത് ദൈവശിക്ഷയാണെന്ന് പറയാൻ വലിയ മടിയാണ്. ഭൂകമ്പം ഉണ്ടായി, പ്ലേഗ് ഉണ്ടായി. അതൊക്കെ ദൈവശിക്ഷയാണെന്ന് പറയാൻ എനിക്ക് മടിയാണ്. കർത്താവ് പറഞ്ഞിട്ടുണ്ടല്ലോ ശീലോഹോമിലെ ഗോപുരം വീണപ്പോൾ, അത് അവിടെയുള്ളവരോട് മാത്രം ദൈവം ചെയ്ത ശിക്ഷയാണോ? അല്ല, നിങ്ങളും അനുതപിച്ചില്ലെങ്കിൽ നിങ്ങൾക്കും അങ്ങനെ വരുമെന്ന് കാണിക്കാൻ വേണ്ടിയാണെന്നാണ് കർത്താവ് പഠിപ്പിച്ചത്. മറ്റു സ്ഥലങ്ങളിൽ ഇതുപോലെയുള്ള വയലൻസും ആന്റിബാക്ടീരിയയും പ്ലേഗും വർദ്ധിക്കുന്ന സമയത്ത് അവർക്കു ദൈവശിക്ഷയാണെന്നു പറയരുത്. മനുഷ്യരാശിയെ മുഴുവനും പഠിപ്പിക്കാൻ വേണ്ടിയാണ് ഇങ്ങനെയുള്ള കാര്യങ്ങളൊക്കെ ഉണ്ടാകുന്നത്.

ഇതുപോലെയുള്ള അനേക അനീതികൾ വരുന്ന കൂട്ടത്തിൽ ഒന്നാണ് അഴിമതി. എത്ര തുടച്ചുമാറ്റാൻ ശ്രമിച്ചിട്ടും സാധിക്കാത്ത അഴിമതി നമ്മുടെ കേരളത്തിലും വന്നുകഴിഞ്ഞു. വടക്കേ ഇന്ത്യയിലൊക്കെ പണ്ടേ ഉണ്ടായിരുന്നു. ഇപ്പോൾ ഇവിടെയും സമഗ്രമായിട്ട് വ്യാപിച്ചു കഴിഞ്ഞു. ഇതിനെതിരായിട്ട് ആര് പിടിച്ചുനിൽക്കും? പ്രസക്തമായ ചോദ്യമാണിത്.

നിങ്ങളുടെ പ്രാദേശിക ഇടവകയെ അഴിമതിക്കെതിരെ എതിർത്തു നില്ക്കുവാൻ പ്രാപ്തമാക്കുക. അഴിമതി പൈശാചികമാണ്. അഴിമതി ക്രിസ്ത്യാനി

കളും അല്ലാത്തവരുമായ എല്ലാവരെയും നശിപ്പിക്കുന്ന ഒന്നായതുകൊണ്ട് അതിനെതിരായിട്ട് നിൽക്കാൻ നമുക്ക് സാധിക്കണം.

ഒരു നല്ല ഇടയന്റെ ചുമതല എന്നു പറയുന്നത് ചെന്നായ്ക്കൾ വരുമ്പോൾ ഓടിക്കളയാതെ, ധൈര്യമായിട്ട് നിൽക്കുക എന്നുള്ളതാണ്. അതിന്റെ ഇന്നത്തെ പ്രസക്തി ഇതാണ്. സമൂഹത്തിലെ തിന്മകളാകുന്ന ചെന്നായ്ക്കൾ ജനങ്ങളെ നശിപ്പിക്കുവാൻ വരുമ്പോൾ അവയ്ക്കെതിരായിട്ട് നില്ക്കണം. അതുമൂലം സ്ഥാനം പോയാലും, ചീത്തപ്പേരുണ്ടായാലും, ഗവണ്മെന്റ് എതിരായാലും സാരമില്ല, നിൽക്കാൻ നോക്കണം, ഓടരുത്. തിന്മ വരുമ്പോൾ ഭയപ്പെട്ട്, 'അയ്യോ, എന്നെ കൊള്ളുകയില്ല, ഞാനിതിനകത്തൊന്നും പെടാൻ പോകുന്നില്ല' എന്നു പറഞ്ഞ് നിൽക്കാതെ തിന്മകൾക്കെതിരായുള്ള സമരത്തിൽ മുമ്പോട്ടു നിൽക്കുന്ന ആളാണ് നല്ല ഇടയൻ. അങ്ങനെയുള്ള നിൽപ്പിൽ പലപ്പോഴും ക്ഷതമേറ്റെന്നു വരും, ചിലപ്പോൾ മരണം തന്നെ വന്നെന്നു വരും. എന്നാലും പിടിച്ചുനിൽക്കാൻ കഴിയുകയാണ് വേണ്ടത്.

ഡൽഹിയിൽ, നമ്മുടെ കോട്ടയം കലക്ടറായിരുന്ന അൽഫോൻസ് കണ്ണന്താനം പ്രതിനിധാനം ചെയ്തത് അത്ഭുതാവഹമായ പ്രവർത്തനം ആണ്. ഒരു സർക്കാർ ഉദ്യോഗസ്ഥൻ ഇത്രയും ധൈര്യമായിട്ട് തന്റെ ഭാര്യയെയും അതുപോലെ കുറച്ച് ആളുകളെയും കൂട്ടിക്കൊണ്ട് അഴിമതിക്കെതിരായിട്ട് മുമ്പോട്ട് ചെന്ന് അടികൊള്ളുകയും ചെയ്തു. അദ്ദേഹത്തെയും ഭാര്യയെയും അളിയനെയും അടിച്ചു. ഇത് നമ്മൾ ക്രിസ്തീയ സഭകൾ ചെയ്യേണ്ടതായിരുന്നു. ഇതുപോലെ ധൈര്യമായിട്ട് തിന്മയെ അഭിമുഖീകരിക്കുകയും അതുമൂലം അടികൊള്ളുകയും ചെയ്യുക. അടിച്ചവനെയെല്ലാം തിരിച്ചടിക്കുക എന്നുള്ളതല്ല പ്രധാനമായ കാര്യം. ഈ ധീരോദാത്തമായ, തിന്മയ്ക്കെതിരായിട്ടുള്ള നിൽപ്പുമൂലം യഥാർത്ഥ ഇടയനായിത്തീർന്നു അൽഫോൻസ്. അൽഫോൻസിന് സാധാരണഗതിയിൽ കോടിക്കണക്കിന് രൂപാ ഉണ്ടാക്കാനുള്ള അവസരം ഉണ്ടായിരുന്നു. ആ കോടിക്കണക്കിന് രൂപ ഉണ്ടാക്കാനുള്ള അവസരത്തെ തള്ളിക്കളഞ്ഞ് സത്യത്തിനും നീതിക്കും വേണ്ടി അൽഫോൻസ് നിന്നു എന്നുള്ളതാണ് പ്രധാനം. കത്തോലിക്കാ സഭയിലെ അംഗമാണെങ്കിലും എനിക്ക് വളരെയധികം അഭിമാനമുണ്ട് അദ്ദേഹത്തിന്റെ കാര്യത്തിൽ. ഞാൻ അദ്ദേഹത്തെ അന്നുതന്നെ വിളിച്ച് അഭിനന്ദിക്കുകയും ചെയ്തു. അൽഫോൻസ് വളരെ കഷ്ടപ്പെട്ടു, പ്രയാസപ്പെട്ടു എങ്കിലും ധൈര്യമായിട്ട് ക്രിസ്തുവിൽ ആശ്രയിച്ചുകൊണ്ട് പോകുന്നു.

നല്ല ഇടയന്റെ ഒരു പ്രധാനപ്പെട്ട കാര്യം നമ്മിൽ നിന്നു വരേണ്ടത് അങ്ങനെയാണ്. ചെന്നായ്ക്കൾക്കെതിരായിട്ട് ഇടവകയെ കൂടെനിർത്താനും അതിന്റെ മുമ്പിൽ അച്ചൻ തന്നെ നിൽക്കാനും സാധിക്കണമെന്ന് എനിക്ക് തോന്നുന്നു. അങ്ങനെ വരുമ്പോൾ നിങ്ങളീ കരിസ്മാറ്റിക്ക്കാരെപ്പറ്റിയൊന്നും വിഷമിക്കേണ്ടി വരികയില്ല. നിങ്ങളുടെ ജീവിതത്തിൽ ഈ പറയുന്ന കാര്യങ്ങൾ നടക്കുകയാണെങ്കിൽ സഭ വളർന്നുകൊള്ളും. സഭയ്ക്ക് പ്രശ്നങ്ങൾ ഉണ്ടാകും. എന്നാലും പ്രശ്നങ്ങൾ ഉണ്ടെങ്കിലും സഭ വളരും. സഭയ്ക്കകത്തുള്ള തിന്മകൾ കൂടി ചൂണ്ടിക്കാണിക്കുക എന്നത് പ്രയാസമുള്ള കാര്യമാണ്. സഭയ്ക്കകത്തുള്ള അനീതി ചൂണ്ടിക്കാണിച്ചാൽ വള്ളം ഇളകും, മുങ്ങും എന്നൊക്കെ പേടിയുണ്ട് നമുക്ക്. പക്ഷേ, കുറച്ച് അങ്ങനെ ചെയ്യാതെ ഒക്കുമെന്ന് എനിക്ക് തോന്നുന്നില്ല. ഇപ്പോൾ നമ്മുടെ സഭയിൽ വളരെയധികം തിന്മ വർദ്ധിച്ചു വരികയാണ്. ഞങ്ങളൊക്കെ അതിനകത്തുള്ളവരാണ്. മുകളിൽ മുതൽ താഴോട്ട് എല്ലാവരും ഈ പ്രശ്നത്തിൽപെട്ടു കിടക്കുകയാണ്. അതിൽ സാത്താൻ കയറുന്ന പ്രധാനമായ കാര്യം ദ്രവ്യാഗ്രഹമാണ്. അതാണ് ഏറ്റവും പ്രധാനമായ സാത്താന്റെ പ്രവർത്തനം. അതിലാണ് എല്ലാവരും താഴെ വീണുപോകുന്നത്. വലിയ തുക പണ്ട് കണ്ടിട്ടില്ലാതിരുന്നതുകൊണ്ട് നമ്മുടെ കയ്യിൽ കിട്ടുമ്പോൾ നമ്മുടെ ആന്തരികമായ ബലഹീനതകൊണ്ട് അതിൽ നമ്മൾ വീണുപോകും. അതുകൊണ്ട് അങ്ങനെ വലിയ തുകകൾ വരുമ്പോൾ വീണു പോകുകയില്ല എന്ന് പറയുന്ന ഒരു സംഘം ആളുകൾ സഭയ്ക്കകത്തുണ്ടാകണം. മുകളിലുണ്ടാവണം, താഴെയുമുണ്ടാവണം. അതു വന്നെങ്കിലേ നല്ല ഇടയത്വം സംസാദ്ധ്യമാവുകയുള്ളു എന്ന് എനിക്ക് വളരെ ഉറപ്പുണ്ട്. വളരെയധികം മനഃപ്രയാസത്തോടു കൂടിയാണ് ഇത് സംസാരിക്കുന്നത്. എനിക്ക് കൂടുതൽ സംസാരിക്കാൻ വയ്യ. ഇവിടെ ഇരിക്കുന്ന ചിലർക്കൊക്കെ അറിയാം, സഭയിൽ നടക്കുന്ന അഴിമതികൾ എത്രമാത്രമാണെന്ന്. ദ്രവ്യാഗ്രഹത്തെ മാത്രം ആസ്പദമാക്കിയുള്ള അഴിമതികളാണ് അതിൽ പ്രധാന ഭാഗം. അതിൽ സുന്നഹദോസിനകത്തുള്ളവർ വരെ ഉൾപ്പെട്ടുപോകുന്ന അവസ്ഥയാണ് കാണുന്നത്. അതിനെതിരായിട്ട് സഭ നല്ലതുപോലെ നിവർന്നു നിന്നെങ്കിലേ ഇത് അവസാനിക്കുകയുള്ളു. ഗവണ്മെന്റിലെ അഴിമതി പൊളിക്കാൻ നമ്മൾ പോകുമ്പോൾ തന്നെ നമ്മുടെ അകത്തുള്ള അഴിമതി കൂടെ ഇല്ലാതാക്കിത്തീർക്കണം. നമ്മുടെ സ്ഥാപനങ്ങളിലെ പണത്തിന് കണക്കുണ്ടാകണം, നമ്മുടെ മെത്രാപ്പോലീത്തന്മാർ പിരിക്കുന്ന തുകകൾക്ക് കണക്കുണ്ടാവണം, സ്ഥാപനങ്ങൾ നടത്തുന്നവർ ക്യാപ്പിറ്റേഷൻ ഫീ വാങ്ങുന്നുണ്ടെങ്കിൽ അതിനും കണക്കുണ്ടാവണം. വളരെ ആവശ്യമാണിത്. അങ്ങനെ ഒരു രീതി സഭയിൽ നടക്കുന്നില്ല എങ്കിൽ പിന്നെ നമുക്ക് പുറത്തുള്ള അഴിമതിയെ എങ്ങനെ അഭിമുഖീകരിക്കുവാൻ ഒക്കും? നാമും ഈ അഴിമതി നിറഞ്ഞ സമൂഹത്തിന്റെ കൂടെ ഒഴുകിപ്പോകുന്ന ഒരു സഭയായിട്ട് കാണുന്നത് വലിയ സങ്കടമാണ് എന്നു മാത്രമേ ഈ സമയത്ത് ഞാൻ പറയുന്നുള്ളു.

എന്റെ വാത്സല്യമുള്ളവരേ, നിങ്ങൾ ദൈനംദിന പ്രശ്നങ്ങളുമായിട്ട് എന്നേക്കാൾ കൂടുതലായിട്ട് ഇടപെടുന്നവരാണ്. നിങ്ങൾക്കാണ് കാര്യങ്ങൾ എന്നേക്കാൾ കൂടുതലായിട്ട് അറിയാവുന്നവർ. അതുകൊണ്ട് ഇതൊക്കെ മനസ്സിൽ വച്ചുകൊണ്ട് നല്ല ഇടയന്മാരായിത്തീരണം. ജനത്തെ വഴിനടത്തുകയും, ജനത്തെ സംരക്ഷിക്കുകയും ജനത്തെ തിന്മയുടെ ചെന്നായ്ക്കളിൽ നിന്ന് പോരാട്ടത്തോടുകൂടി സംരക്ഷിക്കുകയും ചെയ്യുന്ന നല്ല ഇടയന്മാരായി തീരണം നിങ്ങളോരോരുത്തരും.

*(1994-ൽ കോട്ടയം വൈദികസെമിനാരിയിൽ നടന്ന ഒരു പൂർവ്വവിദ്യാർത്ഥി സംഗമത്തിൽ മെത്രാപ്പോലീത്താ നടത്തിയ പ്രഭാഷണം. സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്)*





**അഖില മലങ്കര പ്രാർത്ഥന യോഗം വടക്കൻ മേഖല നേതൃത്വ പരിശീലന ക്യാമ്പ് ചുവന്നമണ്ണ് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ജോഷ്വാ മാർ നിക്കോദിമോസ് ഉദ്ഘാടനം ചെയ്തു.**




**കേളകം സെന്റ് തോമസ് ഓർത്തഡോക്സ് ശാലേം പള്ളിയുടെ OCYM ന്റെ നേതൃത്വത്തിൽ പരുമല തീർത്ഥയാത്ര മലബാറിന്റെ പരുമലയിൽ നിന്ന് പരുമല പള്ളിയിലേക്ക് ആരംഭിച്ചു.**

# ചില പഴയ കത്തുകൾ

ശെമ്മാശുപട്ടം ഏൽക്കുന്നതുമായി ബന്ധപ്പെട്ടു സി. എം. തോമസ് (തോമ്മാ മാർ ദീവന്നാസ്യോസ്) അയച്ച രണ്ടു കത്തുകളാണ് ഗീവറുഗീസ് റമ്പാൻ പ്രസിദ്ധീകരിച്ച "എത്രയും സാരവത്തായ ഒരു എഴുത്തുപുസ്തക"ത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത്. ഗീവറുഗീസ് റമ്പാച്ചൻ അതിനു അയച്ച മറുപടിയും അതേപടി ചേർത്തിരിക്കുന്നു. കത്തുകളോടൊപ്പം സി. എം. തോമസിനെ പരിചയപ്പെടുത്തുന്ന ഭാഗവും തുടർന്നുള്ള കത്തുകളും ചുവടെ കൊടുക്കുന്നു:

("തമ്മിൽ കണ്ടു പരിചയപ്പെടുന്നതിനു മുമ്പ് എന്റെ പേർക്ക് എഴുത്തുകളയച്ചും ഒരു മാസത്തിൽപരം കുഴിക്കാട്ടുകുന്നേൽ ദയറായിൽ കൂടെ താമസിച്ചും അത്യധികമായ സ്നേഹപരിചയങ്ങൾക്കു ഇടയായവനും അന്യോന്യം പല എഴുത്തുകളയച്ചു സ്നേഹസൗഹാർദ്ദങ്ങളെ നിലനിർത്തിക്കൊണ്ടു പോന്നവനുമായ മാവേലിക്കര കല്ലുമ്പറത്ത് പൂവത്തൂർ സി. എം. തോമസ്, താൻ മുടക്കു മെത്രാച്ചനിൽ നിന്ന് "ശെമ്മാശുപട്ടം" ഏൽക്കാനൊരുങ്ങിയിരിക്കുന്നുയെന്നുള്ള വിവരം കാണിച്ചും അതിലേക്ക് എന്റെ പ്രാർത്ഥന ആവശ്യപ്പെട്ടും അയച്ച എഴുത്തും അതിനു ഞാൻ കൊടുത്ത മറുപടിയും)

The College, Kottayam
16th November 1911

ഏറ്റവും പ്രിയപ്പെട്ട എന്റെ പിതാവെ! അടുത്ത ഞായറാഴ്ച (ഹൂദശ് ഈത്തോ) ചെങ്ങന്നൂർ പള്ളിയിൽവച്ചു നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയാൽ പാപിയായ എനിക്കു ശെമ്മാശുപട്ടം നൽകപ്പെടുന്നതാണെന്ന് അറിയുന്നു. ഇത്ര വലിയ ചുമതലയ്ക്കോ ഇത്ര മഹത്തരമായ പദവിയ്ക്കോ പാപിയും ബലഹീനനുമായ അടിയൻ യോഗ്യനല്ലെന്നുള്ളത് ദൈവം ഒഴികെ അവിടെയും, കുറെയെല്ലാം എനിക്കും അറിയാവുന്ന കാര്യമാണ്. എങ്കിലും ഇതു ദൈവവിളിയുടെ ഫലമായിട്ടാണെന്ന് ഒരു ബോധമുള്ളതുകൊണ്ട് ഇമ്പമുള്ള ഈ വലിയ നുകത്തിനു കീഴ്പെടാമെന്ന് ദൈവത്തിൽ ശരണപ്പെടുന്നു. എല്ലാറ്റിനുംവേണ്ടി അവിടത്തെ ഉപദേശങ്ങളും പ്രാർത്ഥനകളും ആവശ്യപ്പെട്ടിരിക്കുന്ന പാപിയായ പുത്രൻ മാവേലിക്കര കല്ലുമ്പ്രത്ത് പൂവത്തൂർ സി. എം. തോമസ്.

(ഒപ്പ്)

ഏറ്റം സ്നേഹത്തിലും വാത്സല്യത്തിലും ഇരുന്ന ഈ യുവാവ് യറമിയാ 2:13-ൽ പറയുംപ്രകാരം പൊട്ടക്കിണറുകളെ ആശ്രയിപ്പാൻ തക്ക കഥയില്ലാത്തവനായി തീർന്നല്ലോ എന്നുള്ള മനോവേദനയോടുകൂടി അയച്ച മറുപടിയുടെ സാരാംശം താഴെ എഴുതുന്നതാകുന്നു:

"നിന്റെ എഴുത്തിൽ പറഞ്ഞിരിക്കുന്ന ആളിൽനിന്നാണ് പട്ടം ഏൽക്കുന്നതെങ്കിൽ ധരിക്കുന്ന കുപ്പായത്തിന്റെയും ചൂടുന്ന തൊപ്പിയുടെയും ഭാരമല്ലാതെ ഒന്നും വരാനില്ലാത്തതിനാൽ ഞാൻ ഏറെയൊന്നും ഉപദേശിക്കയും പ്രാർത്ഥിക്കയും ചെയ്യേണ്ട ആവശ്യമില്ലെന്നു ധരിച്ചിരിക്കണം' എന്നും മറ്റുമാകുന്നു.

പിന്നീട് പട്ടമേറ്റതിനുശേഷം ശെമ്മാശ്ശൻ റമ്പാച്ചനയച്ച ഒരെഴുത്ത് താഴെ കുറിക്കുന്നു.

M.D. Seminary, Kottayam
22nd May 1912

ഏറ്റവും പ്രിയപ്പെട്ട എന്റെ പിതാവെ! എല്ലാ തെറ്റിദ്ധാരണകളും നീക്കി നാം തമ്മിൽ മുമ്പിരുന്നതുപോലെ ഇനിമേലും ആയിരുന്നാൽകൊള്ളാമെന്ന് എനിക്കു വളരെ ആഗ്രഹമുണ്ട്. സ്നേഹിച്ച ശേഷം വെറുക്കുന്നത് എത്രയും ദുസ്സഹമായ കാര്യമാണെന്ന് അവിടെയും അറിഞ്ഞാൽ കൊള്ളാമെന്ന് എനിക്ക് എത്രയും താഴ്മയായ അഭിപ്രായവും അപേക്ഷയുമുണ്ട്. എന്നെ വെറുക്കുന്നതിന് നാരായവേരായിത്തീർന്നിരിക്കുന്നതു ഞാൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്ന് ശെമ്മാശുപട്ടം ഏറ്റു എന്നുള്ള ഏകസംഗതിയാണെന്നാണ് എനിക്കു തോന്നിയിരിക്കുന്നത്. എന്റെ നിശ്ചയമായ ബോധത്തോടും നിർമ്മലമായ മനഃസാക്ഷിയോടും കൂടെയാണ് ഞാൻ അദ്ദേഹത്തിങ്കൽ നിന്നും പട്ടമേറ്റത്. ഇതിങ്കൽ അവിടത്തേക്ക് വൈമനസ്യം വരുമെന്നു ഞാൻ ലേശവും



വിചാരിച്ചിരുന്നില്ല. പട്ടത്വമില്ലാത്ത മെത്രാന്റെ കൈയിൽനിന്നും സ്ഥാനമേറ്റിട്ട് വെറുതേ കുപ്പായമിട്ടുകൊണ്ടു നടന്നുകളയാമെന്ന് ഒരു കൗതുകം ഈ ബലഹീനനായ എനിക്ക് ഇതുവരെ ഉണ്ടായിട്ടില്ല എന്നുള്ളതിനു സാക്ഷി ദൈവം മാത്രമുണ്ട്. അതു എത്ര വലിയ ഭോഷത്വമാണ് അങ്ങനെ ഒരുവൻ ബഹിഷ്കരിക്കപ്പെട്ട സ്ഥാനിയിൽനിന്നും പട്ടത്വമേൽക്കുന്നത്? ഞാൻ അതിനു ചാടിപുറപ്പെടുകയല്ല ചെയ്തത്. എന്റെ ബലമായ വിശ്വാസം അന്നും, ഇന്നും അബ്ദുൽമിശിഹാ പാത്രിയർക്കീസു ബാവായെ ഒരുത്തരും മുടക്കിയിട്ടില്ലെന്നും അദ്ദേഹത്തിന്റെ ലൗകികമായ അധികാരം മാത്രം തുർക്കി ഗവർമെന്റ് എടുത്തു കളഞ്ഞുവെന്നും തൻനിമിത്തം അദ്ദേഹത്തിന്റെ ആത്മികവരം എന്നും സ്ഥായിയായിതന്നെ ഇരിക്കുന്നുവെന്നുമാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ കർമ്മാനുഷ്ഠാനങ്ങളെ നാം അദരിക്കുന്നതിൽ യാതൊരു തെറ്റുമില്ലെന്നാണ് എനിക്കുണ്ടായ ബോധം. പക്ഷെ തുർക്കി ഗവർമെന്റിന്റെ വിളംബരം എടുക്കപ്പെട്ടുപോയല്ലൊ എന്നുണ്ട്. അതിനെ ആരു കാര്യമായി ഗണിക്കും? അബ്ദുൽമിശിഹാ ബാവായിൽനിന്നും വാഴ്വിന്റെയും ആശീർവാദത്തിന്റെയും കല്പന ഇവിടെ വരികയും മെത്രാച്ചന്റെ മുടക്ക് കാരണസഹിതമല്ലാതെ ചെയ്യപ്പെട്ടതാകയാൽ അതു നീങ്ങിയിരിക്കുന്നു എന്ന് ആ ബാവായിൽനിന്ന് അനുഗ്രഹ കല്പന വരികയും നമ്മുടെ രണ്ട് എപ്പിസ്കോപ്പന്മാരായ മാർ ഈവാനിയോസും, അൽവാറീസും കൂടി ചേർന്നു മല്ലപ്പള്ളി മെത്രാച്ചനോടുകൂടി സഹകരിക്കുകയും അവരുടെ അധികാരപ്രകാരം അദ്ദേഹത്തെ മനസ്സുറപ്പിക്കുകയും, ചെയ്തതിൽ പിന്നീടു മാത്രമാണ് മെത്രാച്ചൻ ശുദ്ധകർമ്മങ്ങൾ അനുഷ്ഠിച്ചു തുടങ്ങിയത്. അതിനു മുമ്പായിരുന്നുയെങ്കിൽ അദ്ദേഹത്തിൽനിന്ന് പട്ടമേൽക്കുന്ന ശെമ്മാച്ചന്മാരുടെ സ്ഥാനത്തിന് വല്ല ബലഹീനതയുമുണ്ടെന്നു നമുക്കു വിചാരിപ്പാൻ ന്യായമുണ്ടായിരുന്നുയെന്ന് പറയാം.

അബ്ദുൽമിശിഹാ പാത്രിയർക്കീസു ബാവാ ബാഗ്ദാദിൽ നിന്നും തിരിച്ചിരിക്കുന്നുയെന്നു പറയുന്ന കമ്പി ഇന്നലെ ഇവിടെ എത്തി. ഞാൻ വായിച്ചു കണ്ടു. ഇന്ന് അദ്ദേഹത്തിന്റെ ഒരു കല്പനയും വന്നിട്ടുണ്ട്. അദ്ദേഹത്തെ സ്വീകരിക്കാനായി ഇവിടെ വേണ്ട ഏർപ്പാടുകൾ ചെയ്തുവരുന്നു.

വിശേഷിച്ചും "റമ്പാച്ചനു വകതിരിവില്ല" എന്ന് എനിക്കഭിപ്രായമില്ല. വേറെ ചിലർ പറഞ്ഞു കേട്ടിട്ടുണ്ട്. അവിടത്തെ നില എത്രയും പരമാർത്ഥതയോടു കൂടിയാണെന്നാണ് ഞാൻ ധരിച്ചിരിക്കുന്നത്. ഇപ്രകാരം ഒക്കെ വന്നതിൽ എനിക്ക് വലിയ ദുഃഖമുണ്ട്. എന്റെ പാപവും കുറ്റങ്ങളും നിമിത്തമത്രെ എന്നു ഞാൻ വിചാരിക്കുന്നു. എന്റെ നേരെ ഒന്നും തോന്നരുതെ. പാപിയായ എന്നോടു ക്ഷമിക്കണമെ, എന്നെ കേവലം ഒരു അയ്മേനി എന്ന് അവിടുന്നു വിചാരിക്കുന്നതിൽ എനിക്കു മുഷിച്ചിലില്ല. പക്ഷേ സത്യവും ന്യായവും അതാണോയെന്നു അവിടെത്തന്നെ ആലോചിക്കണമെ.

C. M. Thomas
Deacon
(ഒപ്പ്)

ഗീവറുഗീസ് റമ്പാച്ചനു ഫാ. പി. ടി. ഗീവറുഗീസ് (മാർ ഈവാനിയോസ്) അയച്ച ഒരു കത്തിലും സി. എം. തോമസിനെപ്പറ്റി പരാമർശം ഉണ്ട്. ആ കത്തും അതിനു ഗ്രന്ഥത്തിൽ നൽകിയിട്ടുള്ള അടിക്കുറിപ്പും താഴെ പകർത്തുന്നു:

Rev. Fr. P. T. Geevarghese, M. A., Principal
The Mar Dionysius Seminary

Kottayam, 18th Kanni-84

വന്ദ്യ ദിവ്യശ്രീ കൊച്ചുപറമ്പിൽ ഗീവറുഗീസ് റമ്പാച്ചൻ അവർകൾക്ക്,

Very Rev. Dear Father,

അവിടുത്തെ അടുക്കൽ എത്രമാത്രം നന്ദിയുണ്ടായിരുന്നാൽ തൃപ്തി എനിക്കു വരുമെന്ന് പറഞ്ഞറിയിപ്പാനും എഴുതി അറിയിപ്പാനും പ്രയാസം. ദൈവം അവിടുത്തെ 'അനുഗ്രഹിക്കണമെ, അനുഗ്രഹിക്കണമെ' എന്നു പ്രാർത്ഥിക്കുന്നതിനു ബലഹീനനായ എനിക്കും കൃപ നൽകട്ടെ എന്നു മാത്രം പറഞ്ഞവസാനിപ്പിക്കുന്നു. തോമസിനെ (സി. എം. തോമസ്) പട്ടത്തിനുദ്ദേശിച്ചു പഠിപ്പിക്കയാണ്. അവൻ രോഗിയാകയാൽ പൊതുവിലേക്കായി പട്ടം കൊടുക്കുന്നതു വിഹിതമോ എന്നു വളരെ സംശയിക്കുന്നു. രോഗിയെങ്കിലും ഒരുത്തമ ദയറാക്കാരനായിത്തീരും എന്നാണു അവനെക്കുറിച്ചു എനിക്കുള്ള പ്രത്യാശ.

മെട്രിക്കുലേഷൻ പരീക്ഷ ജയിക്കാത്തവർക്കു ആർക്കും പൊതുവിലേക്കായി പട്ടം കൊടുക്കുന്നതിനു ഞാൻ ഉത്സാഹിക്കയില്ല എന്നാണു വച്ചിരിക്കുന്നത്. അവിടുത്തെ അഭിപ്രായം സാവകാശത്തിൽ എഴുതി അറിയിക്കണം. പല സംഗതികളും അങ്ങോട്ടു എഴുതി അറിയിക്കുന്നതിനും ആലോചിക്കുന്നതിനുമുള്ളതു സാവകാശത്തിൽ ആവാമെന്നു വിചാരിക്കുന്നു.

തോമസ് ഈ ആണ്ടിൽ പരീക്ഷയ്ക്കു കൂടണമെന്നില്ല എന്നാണ് ഞാനും വിചാരിക്കുന്നത്. നാളെ അവനെ അവന്റെ വീട്ടിലേക്കു വള്ളത്തേൽ അയയ്ക്കുന്നുണ്ട്. നല്ല സുഖമായിട്ടു ഇങ്ങോട്ടു വന്നാൽ മതിയെന്നാണ് ശട്ടംകെട്ടിയിരിക്കുന്നത്. അവിടുത്തെ വീണ്ടും വീണ്ടും അഭിനന്ദിച്ചുകൊണ്ടും ദൈവത്തെ സ്തുതിച്ചുകൊണ്ടും ഈ എഴുത്തവസാനിപ്പിക്കുന്നു.

ഫാ. പി. റ്റി. ഗീവറുഗീസ് (ഒപ്പ്)





**യു.എസ്. ഗവണ്മെന്റിൽ എക്സിക്യൂട്ടീവ് ഡയറക്ടറും മലങ്കര ഓർത്തഡോക്സ് സഭയുടെ സീനിയർ വൈദികരിൽ ഒരാളുമായ ഫാ. അലക്സാണ്ടർ ജെ. കുര്യനെ സ്രോതസ് ദുബായിൽ വെച്ച് ആദരിച്ചു. വൈസ് പ്രസിഡന്റ് ഷാജി മാത്യു, സെക്രട്ടറി ജോസ് തോമസ്, ട്രഷറർ പ്രിൻസ് വർഗീസ് തുടങ്ങിയവർ നേതൃത്വം നൽകി**



**മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് കോമേഴ്സ് വിഭാഗത്തിൽ ഡോക്ടറേറ്റ് (പി.എച്ച്.ഡി.) ലഭിച്ച ഡോ. പ്രീതി തോമസ്. കൂടൽ സെന്റ് മേരീസ് മഹാഇടവക അംഗം മുതലാകുളത്തു വീട്ടിൽ എം. ജെ തോമസിന്റെയും സൂസി തോമസിന്റെയും മകളാണ്. കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഇടവകാംഗം മുണ്ടകപള്ളിൽ കുറ്റിയിൽ ടിനു എം. തങ്കച്ചന്റെ പത്നി.**



## പ്രവാസി സംഘടനകളുടെ പ്രവർത്തനം സഭയ്ക്കും സമൂഹത്തിനും ഏറെ പ്രയോജനകരം: മാർ യുലിയോസ്

കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷന്റെ പ്രവർത്തനങ്ങൾ സഭയ്ക്കും സമൂഹത്തിനും ഏറെ പ്രയോജനകരമാണെന്ന് ഡോ. ഗീവർഗീസ് മാർ യൂലിയോസ് പറഞ്ഞു. യുഎഇ സന്ദർശിച്ചതോടനുബന്ധിച്ച് കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ (KOPA) നൽകിയ സ്വീകരണ സമ്മേളനത്തിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം. ദുബായിൽ വച്ച് നടന്ന ചടങ്ങിൽ സംഘടനയുടെ രക്ഷാധികാരിയായിരിക്കുന്ന തിരുമേനിയെ പ്രസിഡണ്ട് പി സി സൈമൺ പൊന്നാടയണിച്ച് ആദരിച്ചു. സമ്മേളനത്തിൽ വെച്ച് സംഘടനയുടെ അംഗങ്ങൾ ആയിരിക്കുന്ന സൺഡേസ്കൂൾ അധ്യാപകരെയും, വിവിധ പരീക്ഷകളിൽ മികച്ച വിജയം കൈവരിച്ചവരെയും, സാമൂഹ്യ സാംസ്കാരിക മേഖലയിൽ വ്യക്തിമുദ്ര പതിപ്പിച്ചവരെയും അവാർഡുകൾ നൽകി അനുമോദിച്ചു. സെക്രട്ടറി ജിനീഷ് വർഗീസ്, ഫാ. ബിനീഷ് മാത്യു, അബുദാബി ഇന്ത്യൻ സോഷ്യൽ സെന്റർ അസിസ്റ്റന്റ് ജനറൽ സെക്രട്ടറി റെനി തോമസ്, ജിബിൻ വർഗീസ്, ജോൺ ഗീവർ, ജോയിൻ സെക്രട്ടറി ഗിവാസ് മോൻസി എന്നിവർ പ്രസംഗിച്ചു. ഗീഗോ പൈലുണ്ണി സ്വാഗതവും ട്രഷറർ അബ്രഹാം ജോസഫ് നന്ദിയും രേഖപ്പെടുത്തി.

# മലങ്കരസഭയിലെ റമ്പാൻ പാരമ്പര്യം

## ഫാ. കുര്യൻ ഉതുപ്പ് കണ്ണൻതുരുത്തിൽ

മലങ്കരസഭയിൽ റമ്പാൻ പാരമ്പര്യം വളരെ ശ്രേഷ്ഠമാണ്. പൂർണ്ണ സന്യാസജീവിതത്തിലേക്ക് പ്രവേശിക്കുക എന്നതാണല്ലോ റമ്പാൻ എന്നതിൽ വിവക്ഷിക്കുന്നത്. സഭയുടെ ചരിത്രത്തിൽ അനേകം ശ്രേഷ്ഠരായ സന്യാസജീവിതം നയിച്ച ഗുരുക്കന്മാരെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ട്. അതിൽ ചുരുക്കം ചിലരെ കുറിച്ച് മനസ്സിലാക്കാം.

ഒന്നാമത്, സത്യവേദപുസ്തകം മലയാളത്തിലേക്ക് തർജ്ജമ ചെയ്ത കായംകുളം ഫിലിപ്പോസ് റമ്പാൻ. മലയാളഭാഷ രൂപീകൃതമായിട്ട് രണ്ട് നൂറ്റാണ്ടുകൾ മാത്രമേ ആയിട്ടുള്ളു. സത്യവേദപുസ്തകം രണ്ട് നൂറ്റാണ്ടുകൾക്ക് മുമ്പ് നമ്മുടെ പൂർവ്വീകർക്ക് ലഭ്യമല്ലായിരുന്നു. എന്നാൽ ആരാധന ഭാഷയായ സുറിയാനിയിൽ വൈദികർ ഉപയോഗിച്ചിരുന്നു. കായംകുളം ഫിലിപ്പോസ് റമ്പാൻ പുതിയനിയമം തർജ്ജമ ചെയ്തു. ഏതാനും കോപ്പികൾ ബോംബെയിൽ കൊണ്ടുപോയി പ്രിന്റ് ചെയ്യുകയും ചെയ്തു. സത്യവേദപുസ്തകം മലയാളത്തിൽ ലഭ്യമായത് അപ്രകാരമാണ്.

രണ്ടാമത്, ഇരുപതാം നൂറ്റാണ്ടിന്റെ മധ്യദശകങ്ങളിൽ (1901 ഓഗസ്റ്റ് 31–ന്) ജനനം. മലങ്കര സഭയിൽ തന്റെ തൂലികകൊണ്ട് ആത്മികാഭിവൃദ്ധി വരുത്തിയ സന്യാസവര്യനാണ് പാത്താമുട്ടം റമ്പാച്ചൻ എന്നറിയപ്പെടുന്ന വ. ദി. ശ്രീ. പാത്താമുട്ടം മാളികയിൽ എം. സി. കുറിയാക്കോസ് റമ്പാൻ. വ്രതനിഷ്ഠയും വിശുദ്ധിയും നിറഞ്ഞ പ്രഭാഷണങ്ങളിൽ കൂടി അനുതാപവും ഭക്തിയും ഉൾക്കൊള്ളുന്ന ആദ്ധ്യാത്മിക ജീവിതത്തിന്റെ വേദവിശകലനങ്ങളാണ് റമ്പാച്ചന്റെ രചനകൾ. താൻ മലങ്കരയിൽ ധ്യാനജീവിതത്തിന് ഒരു വെളിച്ചം വിശ്വാസികൾക്ക് പകർന്നു നൽകി. വി. കുമ്പസാരത്തിലും വി. കുർബ്ബാനാനുഭവത്തിനും സമാപിക്കുന്ന ധ്യാനങ്ങൾക്ക് മുഖ്യസ്ഥാനം നൽകി. 1958 ജൂലൈ 19 –ന് ദൈവസന്നിധിയിൽ 57–ാം വയസ്സിൽ പ്രവേശിച്ചു. യഥാർത്ഥ സന്യാസിയുടെ യോഗാത്മക ജീവിതം അദ്ദേഹത്തിൽ ദർശിക്കാം.

മൂന്നാമത്, മൗനമുദ്രിതമായ ജീവിതം കൊണ്ടും, ഭാരതീയ പൗരാണിക ഋഷി പാരമ്പര്യത്തിൽ, ഭക്തി ജീവിതത്തിൽ വിശുദ്ധിയുടെ പടവുകൾ കയറിയ മൈലപ്ര മാത്യൂസ് റമ്പാൻ. ആധുനിക യുഗത്തിൽ സന്യാസജീവിതം നയിച്ച് മൗനത്തെ പുൽകിയ മഹാ താപസിയായിരുന്നു മാത്യൂസ് റമ്പാൻ.

മനുഷ്യ സേവനത്തിന്റെ ആൾരൂപമായിരുന്നു പാമ്പാടി പി. സി. യോഹന്നാൻ റമ്പാച്ചൻ. നമ്മുടെ പള്ളിയിൽ സഹപട്ടക്കാരനായി സേവനം അനുഷ്ഠിച്ച നാം വളരെ സ്നേഹിക്കുന്ന നമ്മുടെ കളപ്പുരയ്ക്കൽ ജോസഫ് റമ്പാച്ചനും മലങ്കരയിലെ റമ്പാന്മാരുടെ നിരയിൽ ചേർക്കപ്പെടുന്നു.

ഇന്ന് റമ്പാൻ സ്ഥാനമേറ്റ ജിനേഷ് വർക്കി റമ്പാച്ചൻ സാമൂഹിക സേവനം തന്റെ ജീവിതനിയോഗമായി സ്വീകരിച്ച വ്യക്തിയാണ്. സേവനരംഗത്ത് ജാതിയില്ല, മതമില്ല, വിഭാഗീയത ഒന്നുമില്ല എന്ന വിശ്വാസത്താൽ ബാംഗ്ലൂർ കുനിഗൽ എന്ന സ്ഥലത്ത് പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ എയ്ഡ്സ് ബാധിതരുടെ മക്കളെ ഏറ്റെടുത്ത് വളർത്തുന്ന സ്ഥാപനത്തിലെ മുഖ്യ ശുശ്രൂഷകനായി പ്രവർത്തിക്കുന്നു. തന്റെ ഗുരുനാഥനായ 'മലങ്കരസഭാ രത്നം' ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഈ സ്ഥാപനത്തിൽ ആര് പോകും എന്ന് ചോദിച്ചപ്പോൾ ഒരാൾ മാത്രം കൈ ഉയർത്തി. അത് ജിനേഷ് വർക്കി അച്ചനായിരുന്നു. ഇന്നും കർണാടക ഗവൺമെന്റിന്റെ Best Non Government Institution എന്ന പദവി ആ സ്ഥാപനം നിലനിർത്തുന്നു. മനുഷ്യനന്മയുടെ പ്രതീകമായിരുന്ന് എല്ലാം ത്യജിക്കുന്ന സേവനത്തിന്റെയും സ്നേഹത്തിന്റെയും ആൾരൂപമാണ് ഈ റമ്പാച്ചൻ.

ഈശ്വരൻ ശ്രീകോവിലിന്റെ ഉള്ളിൽ മാത്രമല്ല പാടത്തും, പാറമടയിലും, വഴിയോരങ്ങളിലും പണിയെടുക്കുന്നവരുടെ ഇടയിലാണ് എന്ന് രവീന്ദ്രനാഥ ടാഗോറിന്റെ ചിന്താബന്ധുരമായ ഭാവന സ്വാധീനിച്ച പ്രവർത്തകരാൽ അതിധന്യമാണ് ആർഷഭാരതം. ഇപ്രകാരം പാവപ്പെട്ടവരുടെ അടുക്കൽ ഇറങ്ങിചെന്ന് ശുശ്രൂഷ നടത്തുന്ന പുരോഹിതനാണ് വന്ദ്യ ജിനേഷ് വർക്കി റമ്പാച്ചൻ.




**കായംകുളം ഫിലിപ്പോസ് റമ്പാൻ, ഔഗേൻ റമ്പാൻ (പ. ഔഗേൻ ബാവാ)**

വിനയാന്വിതമായ ജീവിതംകൊണ്ട്, സ്നേഹമസൃണമായ പെരുമാറ്റം കൊണ്ടും, ത്യാഗോജ്ജ്വലമായ സേവന തല്പരത കൊണ്ടും, പ്രാർത്ഥനാനിരതമായ ജീവിതംകൊണ്ടും പരിശുദ്ധ സഭയോടുള്ള വിശ്വസ്തത കൊണ്ടും റമ്പാച്ചൻ ശ്രദ്ധേയനാണ്.

അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മാനസപുത്രനായിരുന്നു ജിനേഷ് വർക്കി എന്ന പുരോഹിതൻ. ശിഷ്യൻ ഗുരുവിനേക്കാൾ വലിയവനല്ല എന്ന ബൈബിൾ വാക്യം ഗുരുക്കന്മാർക്ക് അഭിമാനം പ്രദാനം ചെയ്യുന്ന ശിഷ്യന്മാർ ഉണ്ട്. അവർ ഗുരുവിനെ മുൻനിർത്തി അക്ഷരത്തിലും അർത്ഥത്തിലും അനുകരിച്ച് ലോകോപകാരപ്രദമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോൾ മറ്റുള്ളവർക്ക് വേണ്ടി ജീവിതം സമർപ്പിക്കുന്നു.

ക്രിസ്തു ദർശനത്തിന്റെ അതുല്യ സ്നേഹവും കരുതലും, പുണ്യവും (പണമല്ല) ഒഴുകിയപ്പോൾ സമൂഹത്തിൽ ക്രിസ്തുദർശനം സാദ്ധ്യമാക്കി. ഇങ്ങനെ ദൈവസ്നേഹം പകർന്നു കൊടുത്തവരുടെ പാദങ്ങൾ കൊണ്ട് എത്രയോ പവിത്രമായിരുന്നു ഈ ഭൂമി. ദാരിദ്ര്യം, അനുസരണം, ബ്രഹ്മചര്യം എന്നീ ത്രിമന്ത്രങ്ങളുമായി കർത്താവിന്റെ ഉത്തമസാക്ഷിയായി ജീവിക്കുവാൻ റമ്പാൻ സ്ഥാനം സ്വീകരിക്കുന്നവർക്ക് സാധ്യമാവട്ടെ.




**അപ്രേം റമ്പാൻ, കെ. ഐ. ഫിലിപ്പ് റമ്പാൻ**



# ശിഷ്യത്വത്തിന്റെ വില

## സ്ലീബ പെരുന്നാളിന് ശേഷം ആറാം ഞായറാഴ്ച

**(വി. ലൂക്കോസ് 18:18–27)**

ഫാ. കെ. കെ. വർഗീസ്

ശിഷ്യത്വത്തിന്റെ സ്വഭാവത്തെ സൂചിപ്പിക്കാൻ രൂപകൽപ്പന ചെയ്ത സംഭവങ്ങളുടെയും ഉപമകളുടെയും ഇടയിലാണ് വി.ലൂക്കോസ് ഈ സംഭവം വിവരിക്കുന്നത്. യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ അവസാനത്തോട് അടുക്കുമ്പോൾ സംഭവിക്കുന്ന ഒരു കാര്യമായാണ് എല്ലാ സുവിശേഷ രചയിതാക്കളും ഇത് വിവരിക്കുന്നത്.

വി. മർക്കോസ് ഒരു ചെറിയ സന്ദർഭം ഈ വിവരണത്തിൽ നൽകുന്നു: 'യേശു യാത്ര തുടങ്ങിയപ്പോൾ ഒരു മനുഷ്യൻ അവന്റെ അടുത്തേക്ക് ഓടി ച്ചെന്ന് അവന്റെ മുമ്പിൽ മുട്ടുകുത്തി' (വി. മർക്കോസ് 10) :17).

യേശു നഗരം വിടാൻ പോകുകയാണ്. യേശുവിനെ മുഖാമുഖം കാണാനുള്ള, ചോദ്യം ചോദിക്കാനുള്ള അവസാന അവസരമാണിത്. അങ്ങനെ അവൻ അവന്റെ അടുത്തേക്ക് ഓടിച്ചെന്ന് അവന്റെ മുമ്പിൽ മുട്ടുകുത്തി വീഴുന്നു. അത് ഒരുവന്റെ ആത്മാർത്ഥതയുടെയും വിനയത്തിന്റെയും ചിത്രമാണ്.

ഒരു ആത്മാർത്ഥതയുള്ള ചെറുപ്പക്കാരൻ, ധനികൻ — ഒരുപക്ഷേ അവന്റെ സമ്പത്തും ആത്മീയ കാര്യങ്ങളിൽ ഉള്ള ആത്മാർത്ഥതയും നിമിത്തം, സിനഗോഗിൽ ഭരണം ഭരമേൽപ്പിക്കപ്പെട്ട ഒരു വ്യക്തി, ഭരണാധികാരി, സമൂഹത്തിൽ ആദരണീയനായ വ്യക്തി, അങ്ങനെയുള്ള ഒരാൾ തന്റെ നല്ല വസ്ത്രം ധരിച്ച്, കളങ്കരഹിതനായി, പട്ടണത്തിന്റെ അറ്റത്തുള്ള റോഡരികിലെ അഴുക്കിൽ മുട്ടുകുത്തി നിൽക്കുന്നു, അവന്റെ ഹൃദയത്തിൽ കത്തുന്ന ഒരു ചോദ്യവുമായി.....

### 1: നിത്യജീവൻ എന്റെ അവകാശമാണ് (18:18)

യേശുവിനൊട് പരസ്യമായി ചോദ്യങ്ങൾ ചോദിച്ച ധനികരും മതവിശ്വാസികളുമായ ഭൂരിഭാഗം ആളുകളും അദ്ദേഹത്തെ കുരുക്കിൽ ആക്കാൻ ശ്രമിച്ചവരാണ്. സീസറിന് നികുതി കൊടുക്കണോ?'

(വി. ലൂക്കോസ് 20:22). 'എന്തുകൊണ്ടാണ് നിന്റെ ശിഷ്യന്മാർ ശബ്ബത്തിൽ ധാന്യം പറിക്കുന്നത്? (വി.ലൂക്കോസ് 6:2).

വ്യഭിചാരത്തിൽ തന്നെ പിടിക്കപ്പെട്ടവളെ ഈ സ്ത്രീയെ മോശയുടെ നിർദ്ദേശപ്രകാരം അവളെ കല്ലെറിയുകയല്ലേ വേണ്ടത്? (വി.യോഹന്നാൻ 8:4).

അങ്ങനെ.

പക്ഷേ, ഈ മനുഷ്യന്റെ ചോദ്യം തന്ത്രപരമായിരുന്നില്ല. അയാൾക്ക് ഉത്തരം അറിയേണ്ട ആത്മാർത്ഥമായ ഒരു ചോദ്യമായിരുന്നു അത് — നിത്യജീവൻ എങ്ങനെ അവകാശമാക്കാം.

ഈ ചോദ്യം ആ ചെറുപ്പക്കാരനെക്കുറിച്ച് ചില കാര്യങ്ങൾ നമ്മോട് പറയുന്നു: തന്റെ ആത്മീയ ജീവിതത്തിൽ അയാൾക്ക് അപര്യാപ്തത അനുഭവപ്പെടുന്നുണ്ടാകണം.

സാദൂക്യർ മരണാനന്തര ജീവിതത്തിൽ വിശ്വസിച്ചിരുന്നില്ല. ആയതിനാൽ മരണാനന്തര ജീവിതത്തിനെ കുറിച്ചുള്ള ഈ ചോദ്യം അവൻ ഒരു വിശ്വാസിയായിരുന്നു എന്നതിനെ സൂചിപ്പിക്കുന്നു.

നിത്യജീവൻ എന്നത് ഒരുവൻ താൻ ചെയ്യുന്നതിലൂടെ സമ്പാദിക്കുന്നതോ അർഹിക്കുന്നതോ ആണെന്ന് അവൻ വിശ്വസിക്കുന്നു.

### 2: ദൈവം ഒരുവൻ അല്ലാതെ നല്ലവൻ ആരുമില്ല (18:19)

''എന്തിനാണ് എന്നെ നല്ലവൻ എന്ന് വിളിക്കുന്നത്?' ദൈവം മാത്രം അല്ലാതെ ആരും നല്ലവരില്ല (18:19).

നമ്മുടെ നന്മയുടെ ആപേക്ഷിക നിലവാരങ്ങൾ ദൈവത്തിന്റെ സമ്പൂർണ്ണ നന്മയിൽ നിന്നും, ദൈവത്തിന്റെ നീതിയുടെ മാനദണ്ഡങ്ങളിൽ നിന്നും വളരെ വ്യത്യസ്തമാണെന്ന് അവൻ/നാം മനസ്സിലാക്കണം. ഇല്ലെങ്കിൽ, യേശു അവനോട് പറയുന്നത് മറ്റൊന്നും മനസ്സിലാക്കാൻ കഴിയില്ല.

ഈ വാക്കുകളിലൂടെ യേശു തന്റെ ദൈവികതയെ നിഷേധിക്കുകയാണോ എന്ന് തോന്നാം.എന്നാൽ യേശുവിന്റെ ദൈവികതയല്ല ഇവിടുത്തെ പ്രശ്നം.

തന്റെ വാക്കുകളെക്കുറിച്ചു ചിന്തിക്കാൻ യേശു ആ യുവാവിനെ വിളിക്കുന്നു. യേശു അവനെ പഠിപ്പിക്കാൻ ശ്രമിക്കുന്നു. ഒരുപക്ഷേ യേശു ആരാണെന്ന് ചിന്തിക്കാൻ അവനെ പ്രേരിപ്പിക്കുന്നതിന്

താൻ ശ്രമിക്കുന്നുണ്ടാകാം. സുഖാറിലെ കിണറ്റിനരികെയുള്ള സ്ത്രീയോട് യേശു പറഞ്ഞതുപോലെ, 'നിനക്ക് അറിയാമെങ്കിൽ ... നിന്നോട് കുടിക്കാൻ ആവശ്യപ്പെടുന്നത് ആരാണെന്ന്....'

(വി.യോഹന്നാൻ 4:10). എന്നാൽ മുൻവിധികളുമായി തന്നെ സമീപിക്കുന്ന മനുഷ്യന് യഥാർത്ഥത്തിൽ ദൈവം ആരാണെന്ന് കാണാൻ കഴിയില്ല, മനസ്സിലാക്കാൻ കഴിയില്ല.

### 3: കൽപ്പനകൾ പാലിക്കൽ (18:20–21)

നല്ലത്/നന്മ/good എന്നതിനെ പറ്റി അവന്റെ മനസ്സിലാക്കലിലെ അപര്യാപ്തത ചൂണ്ടിക്കാണിച്ചതിന് ശേഷം, അവന്റെ സംസ്കാരത്തിന്റെ - നീതിയുടെ, അളവുകോലിനെക്കുറിച്ച് യേശു കൂടുതൽ അന്വേഷിക്കുന്നു.

വ്യഭിചാരം ചെയ്യരുത്, കൊലപാതകം ചെയ്യരുത്, മോഷ്ടിക്കരുത്, കള്ള സാക്ഷ്യം പറയരുത്, പിതാവിനെയും അമ്മയെയും ബഹുമാനിക്ക എന്നീ കൽപ്പനകൾ നിങ്ങൾക്കറിയാമല്ലോ.

ഇതെല്ലാം ഞാൻ ചെറുപ്പം മുതൽ ചെയ്യുന്നുണ്ട്. അവൻ പറഞ്ഞു." (18:20 21)

ഒരു നിയമമോ കൽപ്പനയോ ലംഘിക്കപ്പെടാതെ സൂക്ഷിക്കുന്നത് തുടരുക, നിരീക്ഷിക്കുക, പിന്തുടരുക.എന്ന" എന്ന ഗ്രീക്ക് ക്രിയാ പദമായ ഫിലാസ്സോ ആണ്, ഇവിടെ അവൻ ഉപയോഗിക്കുന്നത്. അവന്റെ ഉത്തരം നമ്മെ അത്ഭുതപ്പെടുത്തേണ്ടതില്ല. നിയമം പൂർണമായി പാലിക്കാൻ കഴിയുമെന്ന് റബ്ബിമാർ വിശ്വസിച്ചു. പരീശന്മാർ ചെയ്തതുപോലെ ഒരുവൻ കൽപ്പനകളെ നിർവചിക്കുകയാണെങ്കിൽ ഇത് ശരിയായിരിക്കാം. എന്നാൽ ഗിരിപ്രഭാഷണത്തിൽ (വി.മത്തായി 5:17–48) നമ്മുടെ കർത്താവ് ഈ കൽപ്പനകൾക്ക് നൽകുന്ന വ്യാഖ്യാനം, അവന്റെ കാലത്തെ നിയമപരമായ വ്യാഖ്യാനങ്ങൾക്കപ്പുറമായിരുന്നു. ഗിരിപ്രഭാഷണത്തിൽ, യേശു കൊലപാതകത്തെ അതിന്റെ കോപത്തിന്റെയും വ്യഭിചാരത്തെ അതിന്റെ കാമത്തിന്റെയും വേരുമായി ബന്ധപ്പെടുത്തുന്നു.

### 4:എല്ലാം വിൽക്കുക, ദരിദ്രർക്ക് നൽകുക (18:22)

അങ്ങനെ ചെയ്താൽ, സ്വർഗത്തിൽ അവന് നിക്ഷേപം ഉണ്ടായിരിക്കുമെന്ന് യേശു ഉറപ്പുനൽകുന്നു.

ഇത് യേശു നിർദ്ദേശിക്കുന്ന ഒരു വിരോധാഭാസമായ കൈമാറ്റമാണ് — ദൈവരാജ്യത്തിലെ അസാധാരണമായ സമ്പത്തിന് വേണ്ടി ഭൂമിയിലെ അസാമാന്യമായ സമ്പത്ത് വിൽക്കുക /കൈമാറ്റം ചെയ്യുക.

ചരിത്രത്തിൽ പലരും ദൈവത്തിന്റെ നന്മ വാങ്ങാൻ ശ്രമിച്ചിട്ടുണ്ട്. ദേവാലയങ്ങളിൽ കാണപ്പെടുന്ന പലതിലും ഉദാരമതികളുടെ പേരുകൾ

ആലേഖനം ചെയ്തിട്ടുണ്ട്... സുവിശേഷം ശാശ്വതമായി പ്രചരിപ്പിക്കുന്ന ജീസസ് ക്രൈസ്റ്റ് ഇവാഞ്ചലിസ്റ്റിക് അസോസിയേഷനിലേക്ക് നമ്മുടെ കർത്താവ് ഒരു വലിയ സംഭാവന നിർദ്ദേശിക്കുന്നില്ല..

മനുഷ്യൻ തന്റെ എല്ലാ സ്വത്തുക്കളും വിറ്റ്, വരുമാനം ഏറ്റവും കുറഞ്ഞ, പ്രതിഫലം നൽകാൻ കഴിവില്ലാത്തവർക്ക് / ദരിദ്രർക്ക് നൽകണമെന്ന് യേശു നിർദ്ദേശിക്കുന്നു. സത്യമതത്തെ പറ്റി വി.യാക്കോബ് പറയുന്നത് ഇങ്ങനെ യാണ്;

'പിതാവായ ദൈവത്തിന്റെ മുമ്പാകെ ശുദ്ധവും നിർമ്മലവുമായുള്ള ഭക്തിയോ: അനാഥരെയും വിധവമാരെയും അവരുടെ സങ്കടത്തിൽ ചെന്നു കാണുന്നതും ലോകത്താലുള്ള കളങ്കം പറ്റാതവണ്ണം തന്നെത്താൻ കാത്തു കൊള്ളുന്നതും ആകുന്നു (വി. യാക്കോബ് 1:27).

അനുഗമിക്കാനായി വരൂ (18:22)

സമ്പത്ത് വിനിയോഗിക്കുക മാത്രമായിരുന്നില്ല യേശു ആ മനുഷ്യനോട് ആവശ്യപ്പെട്ടത്.

രണ്ട് ആജ്ഞകളോടെയാണ് അദ്ദേഹം ഉപസംഹരിക്കുന്നത്. 'വന്നു എന്നെ അനുഗമിക്കുക'. വരിക എന്ന പദത്തിന് അതിൽ തന്നെയുള്ള അർത്ഥം

'ഇവിടേക്ക് വരിക' എന്നതാണ്. അതായത് എന്തിന്റെയെങ്കിലും/ ആരുടെയെങ്കിലും അടുക്കലേക്ക് വരുക. അനുഗമിക്കുക എന്ന വാക്ക് ശിഷ്യത്വത്തിന്റെ സ്വഭാവ സവിശേഷതയാണ്. അതായത് ക്രിസ്തുവിനെ അനുഗമിക്കണമെങ്കിൽ ആദ്യത്തെ കടമ്പ അവൻറെ അടുക്കലേക്ക് വരിക എന്നുള്ളതാണ് മറ്റ് എവിടെയെങ്കിലും നിന്നുകൊണ്ട് എന്തെങ്കിലും ചെയ്തുകൊണ്ട് ക്രിസ്തുവിനെ അനുഗമിക്കുക എന്നുള്ളതല്ല മറിച്ച് ആദ്യം അവൻറെ അടുത്തേക്ക് വരണ്ടതായിട്ടുണ്ട്.മനസ്സുകൊണ്ടും ശരീരം കൊണ്ടും വാക്കിലും ചിന്തയിലും പ്രവർത്തിയിലും അവൻറെ അടുക്കലേക്ക് വരിക. അങ്ങനെ എല്ലാ തരത്തിലും എല്ലാ അർത്ഥത്തിലും അവനെ പിന്തുടരുക..

യേശു തമ്പുരാൻ, തന്റെ അടുക്കലേക്ക് വന്നതുകൊണ്ട് , ഈ മനുഷ്യനെ ആലങ്കാരികമായി തന്നെ പിന്തുടരുവാൻ ക്ഷണിക്കുകയായിരുന്നില്ല. ' യേശു ഈ മനുഷ്യനെ നോക്കി സ്നേഹിച്ചു ' (വി.മർക്കോസ് 10:21). യേശുവിനോ ടൊപ്പം സമയം ചിലവഴിക്കാനും അവനിൽ നിന്ന് അനുദിനം പഠിക്കാനുമുള്ള അപാരവും പറഞ്ഞറിയിക്കാനാവാത്തതുമായ പദവി ആസ്വദിക്കുന്ന ശിഷ്യന്മാ രിൽ ഒരാളാകാൻ, തന്റെ യാത്രകളിൽ തന്നോടൊപ്പം ചേരാൻ ധനികനായ യുവാവിനെ അദ്ദേഹം ക്ഷണിക്കുകയാണ്. എന്തൊരു മഹത്തായ ക്ഷണം..!

യേശുവിന്റെ അടുക്കൽ വരാനും തുടർന്ന് ആത്മീയ ജീവിതയാത്രയിൽ അവനെ അനുഗമിക്കാനും നമ്മളും ക്ഷണിക്കപ്പെട്ടിരിക്കുന്നു. അവന്റെ കമ്പനി ആസ്വദിക്കാൻ, അവന്റെ സാന്നിധ്യത്തിൽ കഴിയാൻ, അവന്റെ വചനത്താലും ആത്മാവിനാലും വഴി പഠിപ്പിക്കപ്പെടാൻ. ലോകമെമ്പാടുമുള്ള ക്രിസ്തുവിന്റെ ശരീരമായ അവന്റെ വലിയ കുടുംബത്തിന്റെ ഭാഗമാകാൻ,

അവന്റെ വാഗ്ദാനങ്ങൾ അറിയാൻ, അവനോടൊപ്പമുള്ള ആശ്വാസം അനുഭവിക്കാൻ ,നമ്മുടെ യാത്രകൾ പ്രത്യാശയിൽ നിറയുവാൻ ഒക്കെ, വന്ന് അവനെ പിന്തുടരുക....

'വരൂ, എന്നെ അനുഗമിക്കൂ' ഇതാണ് യേശു നമ്മൾക്കു നൽകുന്ന ക്ഷണം.

**5: അവൻ വളരെ ദുഃഖിതനായി (18:23)**

വി. മത്തായിയും വി. മർക്കോസും, ആ മനുഷ്യൻ ദുഃഖിതനായി പോയ് കളഞ്ഞ് എന്ന് കുറിക്കുന്നു. ക്രിസ്തുവിൻറെ ക്ഷണം നിരസിച്ചു കൊണ്ട് ധനിക നായ മനുഷ്യൻ പിന്തിരിഞ്ഞ് നടക്കുകയാണ്. തന്റെ കാൽക്കൽ മുട്ടുകുത്തിയ മനുഷ്യൻ (വി. മർക്കോസ് 10:17), പതിയെ എഴുന്നേറ്റ്, യേശുവിൽ നിന്ന് തന്റെ കണ്ണുകളെ അകറ്റി, സാവധാനം തിരിഞ്ഞ് ശിഷ്യന്മാരുടെ കൂട്ടത്തിൽ നിന്ന് അകന്നുപോകുന്നു. പക്ഷേ കർത്താവ് അപ്പോഴും അവിടെത്തന്നെ നിൽക്കു കയായിരുന്നു..!

അവന് അവരുടെ കൂടെ പോകാൻ കഴിയില്ല. കാരണം, അവൻ ഒരു കാര്യത്തെ കൂടുതൽ സ്നേഹിക്കുന്നു, ദൈവത്തെ സേവിക്കുന്നതിന് അത് ഉപേക്ഷിക്കാൻ അവന് കഴിയില്ല.

ഒരു അർത്ഥത്തിൽ അവൻ ഒന്നാമത്തെ കൽപ്പന ലംഘിച്ചിരിക്കുന്നു: 'ഞാൻ അല്ലാതെ നിനക്കു വേറെ ദൈവങ്ങൾ ഉണ്ടാകരുത്' (പുറപ്പാട് 20:3).മറ്റൊന്ന്,

ഭക്തനായ ഒരു യഹൂദൻ എന്ന നിലയിൽ, അവൻ ദിവസത്തിൽ രണ്ടുതവണ പാരായണം ചെയ്യുന്ന ഷേമയെ അനുസരിക്കാനും കഴിയില്ല:

'ഇസ്രായേലേ, കേൾക്കുക: നമ്മുടെ ദൈവമായ കർത്താവ് ഏകനാണ്. നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണശക്തിയോടുംകൂടെ സ്നേഹിക്കുക' (ആവർത്തനം 6:4).

യേശു ആ മനുഷ്യനോടും ഈ സംഭാഷണം കേട്ട് നിന്നവരോടും, നിങ്ങൾക്ക് ദൈവത്തെയും പണത്തെയും ഒന്നിച്ചു സേവിക്കാൻ കഴിയില്ലെന്ന് തെളിയിച്ചു!

'രണ്ടു യജമാനന്മാരെ സേവിപ്പാൻ ഒരു ഭൃത്യനും കഴികയില്ല; അവൻ ഒരു വനെ പകെച്ചു മറ്റവനെ സ്നേഹിക്കും; അല്ലെങ്കിൽ ഒരുത്തനോടു പറ്റിച്ചേർന്നു മറ്റവനെ നിരസിക്കും. നിങ്ങൾക്കു ദൈവത്തെയും മമ്മോനെയും സേവിപ്പാൻ കഴികയില്ല (വി.ലൂക്കോസ് 16:13)

എന്നാൽ ശിഷ്യന്മാർക്കുള്ള വെല്ലുവിളി അവശേഷിക്കുന്നു. യേശുവിനെ അനുഗമിക്കുന്നതിന്, ഉപേക്ഷിക്കാൻ തയ്യാറല്ലാത്ത എന്തെങ്കിലും തടസ്സമുണ്ടോ?

നിങ്ങൾ സമ്പന്നനായിരിക്കണമെന്നില്ല.എന്നാൽ കൈവശം എന്തെങ്കിലും ഉണ്ടെങ്കിൽ, അല്ലെങ്കിൽ അത് യജമാനനെ പിന്തുടരുന്നതിന് നിങ്ങളെ തടസ്സ പ്പെടുത്തുന്നുവെങ്കിൽ, അപേക്ഷിക്കേണ്ടത് ആയിട്ടുണ്ട്.

അവൻ നമ്മളുടെ എല്ലാം ഉണ്ടായിരിക്കണം. അവൻ നമ്മളെ സൗമ്യമായി വിളിക്കുന്നു: 'വരൂ, എന്നെ അനുഗമിക്കൂ.'





**നവാഗത സംവിധായകനുള്ള ഫിലിം ക്രിട്ടിക്സ് അവാർഡിന് ഫാ. വർഗീസ് ലാൽ അർഹനായി. മലങ്കര സഭയുടെ കുന്നംകുളം ഭദ്രാസനത്തിൽ വൈദികനായി സേവനമനുഷ്ഠിക്കുന്നു. കൊല്ലം സ്വദേശിയാണ്. സഭയുടെ വെബ് മാനേജരായി പ്രവർത്തിച്ചിട്ടുണ്ട്. ഒട്ടേറെ ഷോർട്ട് ഫിലിമുകൾ സംവിധാനം ചെയ്തിട്ടുണ്ട്.**




**മലങ്കര ഓർത്തഡോക്സ് സഭയുടെ DRUXIT ത്രിവത്സര ലഹരി വിരുദ്ധ പദ്ധതിയുടെ ഭാഗമായി വൈദികർക്കു നൽകുന്ന ഓറിയന്റേഷൻ ക്ലാസ്സുകൾക്ക് തുടക്കമായി. നിരണം ഭദ്രാസനത്തിൽ നടത്തിയ സമ്മേളനത്തിൽ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. സഭാ മാനവ ശാക്തീകരണ വിഭാഗം ഡയറക്ടർ ഫാ. പി. എ. ഫിലിപ്പ് ക്ലാസ്സ് നയിച്ചു. ഇടവകകളിൽ പദ്ധതി നടപ്പാക്കേണ്ടുന്നതിനെ സംബന്ധിച്ച് വിശദമായ ചർച്ചയും നടന്നു.**

# His Goal for us

*St. Luke 18: 18-27*



## Fr Nithin V Rajan

Without goal life seems to be meaningless and worthless. A goal to work for is what keeps us moving willingly or unwillingly, knowingly or unknowingly. We wake up each day thinking there is something to accomplish. Goals give us a roadmap to keep an eye on. Goals are a great way to hold ourselves responsible, even if we fail. Setting goals and working to achieving those helps us define what we truly want in life. Setting goals also help us prioritize things and numbering them.

*A certain ruler asked him, "Good Teacher, what must I do to inherit eternal life?" Jesus said to him, "Why do you call me good? No one is good but God alone."* ***St. Luke 18: 18-19.***

Buttering others for satisfying our unending quench for positions and profits seems to be a quite usual scenario. We do all hook and crook ways to achieve our goals. In this Gospel portion also we see a man addressing Christ "Good Teacher" then coming to the question he wanted to ask. Here we see Christ rebuking him as he tries to impress Christ before he could ask him the question.

**Keeping Commandments**

*"You know the commandments: 'You shall not commit adultery; You shall not murder; You shall not steal; You shall not bear false witness; Honor your father and mother.' He replied, "I have kept all these since my youth.* ***St. Luke 18: 20-21.***

Keeping commandments should be with whole heart it shouldn't be for the name sake of doing it. Obedience is good but it shouldn't be like it's forced upon. It should be like doing things happily. Just as an affectionate parent lays down ground rules and regulations for their children to follow so as to keep them safe and secure. God the Father gave us Commandments to help us lead our lives with regard to our relationship with Him and our relationship with each other. It is not to put us down but to keep us in the right track.

Commandments help us to know what to do and what not to do. We need to love God and out of love we need to serve him. When we have such a relationship we will be joyful in keeping his commandments or we will feel it as a burden or heaviness to follow them.

**Hindrance to Spiritual Growth**

*"When Jesus heard this, he said to him, "There is still one thing lacking. Sell all that you own and distribute the money to the poor, and you will have treasure in heaven; then come, follow me." But when he heard this, he became sad; for he was very rich.* ***St. Luke 18: 22-23.***

He had done everything but still he lacked something and he was not ready to correct. Carry what will help us to achieve our goal, we shouldn't wail off our time in unfruitful ways as it wouldn't fetch anything good in life.

There is a story about an Ant which will help us understand more about this....One Sunday morning, a wealthy man was sitting in his balcony enjoying the sunshine with his coffee when a little ant caught his attention. The ant was moving across the balcony carrying a big leaf several times its size. The man watched it for more than an hour. He saw that the ant faced many obstacles during its journey, paused, took a diversion and then continued towards its destination. At one point the tiny creature came across a crack in the floor. It paused for a little while, analyzed and then laid the huge leaf over the crack, walked over the leaf, picked the leaf on the other side then continued on its journey. The man was captivated by the cleverness of the ant. The incident left the man in awe and forced him to contemplate over the miracle of creation. In front of his eyes there was this tiny creature, lacking in size yet equipped with a brain to analyze, contemplate, reason, explore, discover and overcome.

A while later the man saw that the creature had reached its destination – a tiny hole in the floor which was the entrance to its underground dwelling. And it was at this point that the ant's shortcoming was revealed. How could the ant carry into the tiny hole the large leaf that it had managed to carefully bring to the destination? It simply couldn't! So the tiny creature, after all the painstaking and hard work and exercising great skills, overcoming all the difficulties along the way, just left behind the large leaf and went home empty-handed. The ant had not thought about the end before it began its challenging journey and in the end the large leaf was nothing more than a burden to it. The man learned a great lesson that day. This is the truth about our lives too.

We worry about our family, about our job, we worry about how to earn more money, where we should live, what kind of vehicle ure buy, what dress to wear, what gadgets to upgrade, only to abandon all these things when we reach our final destination. We don't realize in our life's journey that these are just burdens that we are carrying with utmost care and fear of losing them, only to find at the end, they are useless and we can't take them with us....

What we can carry with us is our good deeds. Love ever hurt never should be our policy. When God increase the standard of our living we should be able to share it with others as we all are in our journey to our final destination.

**Possibilities from God**

*Jesus looked at him and said, "How hard it is for those who have wealth to enter the Kingdom of God! Indeed, it is easier for a camel to go through the eye of a needle than for someone who is rich to enter the Kingdom of God. Those who heard it said, "Then who can be saved?" He replied, "What is impossible for mortals is possible for God."* ***St. Luke 18: 24-27.***

When we focus on our destination our views of life will change. Eternal life is not an easy one but what is impossible by man is possible by the grace of God Almighty.

The reason, it is harder for the rich to enter the Kingdom of God is that the rich have usually been very successful in running their lives by themselves. They don't have to be dependent on anyone. They can buy anything they desire by themselves. On the other hand the poor and children dependent on others. They know that there are many things beyond their abilities to do. Perhaps that's why it is easier for them to enter the Kingdom. They know that they need help and are willing to accept it.

May the Holy Spirit guide us in truth and wisdom, so that we will not fail in our Christian responsibilities which will lead to the road closure to the Kingdom of God. Amen.





വടവുകോട് സെന്റ് മേരീസ് ഓർത്തഡോക്സ് ദൈവാലയത്തിൽ പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ വിശുദ്ധ കുർബ്ബാന അർപ്പിച്ചു.



സ്ലീബാദാസ സമൂഹത്തിന്റെ 99-മത് വാർഷിക മേഖലാ സമ്മേളനത്തിൽ രണ്ടാമത്തേത് 2022 ഒക്ടോബർ 16-ന് കൊച്ചി ഭദ്രാസനത്തിലെ വടയാപറമ്പ് മാർ ബഹനാം ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടത്തപ്പെട്ടു. പ്രസ്ഥാനം അദ്ധ്യക്ഷൻ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്തു.



നവാഭിഷിക്ത മെത്രാപ്പോലീത്താ ഗീവർഗീസ് മാർ പക്കോമിയോസിന് പാലാ രൂപത എടാട് സെന്റ് മേരീസ് കത്തോലിക്കാ പള്ളിയിൽ സ്വീകരണം നൽകി.



M. G University B.Ed ന് 2-ാം റാങ്ക് നേടിയ ഡോണ ലിസ് ബിജു. കോട്ടയം ഭദ്രാസനത്തിലെ വടക്കൻമണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



## കേരള സർവകലാശാല മുൻ വൈസ് ചാൻസലർ ഡോ. ജെ. വി. വിളനിലം അന്തരിച്ചു

തിരുവനന്തപുരം: കേരള സർവകലാശാല മുൻ വൈസ് ചാൻസലർ ഡോ. ജെ. വി. വിളനിലം (87) അന്തരിച്ചു. സംസ്കാരം യുഎസ്സിലുള്ള മകൻ വന്ന ശേഷം പിന്നീട്.

കേരള സർവകലാശാലയിൽ അധ്യാപകനായിരുന്ന വിളനിലം, ഇന്ത്യയിലും യുഎസ്സിലുമായി വർഷങ്ങളോളം അധ്യാപനം നടത്തിയതിനു ശേഷമാണ് അതേ സർവകലാശാലയുടെ വൈസ് ചാൻസലറായി നിയമിതനായത്. 1992-1996 കാലഘട്ടത്തിലാണ് അദ്ദേഹം വൈസ് ചാൻസലറായി പ്രവർത്തിച്ചത്.

1935 ൽ ചെങ്ങന്നൂരിൽ ജനിച്ചു. പിതാവ് ചാണ്ടി വർഗീസ്,ഏലിയാമ്മ വർഗീസും സ്കൂൾ അധ്യാപകരായിരുന്നു. കൊച്ചു നാൾ മുതൽ ഇംഗ്ലീഷ് ഭാഷ കൈകാര്യം ചെയ്യുന്നതിൽ പ്രത്യേക പ്രവീണ്യമുണ്ടായിരുന്നു. ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയിൽ നിന്നും ഇംഗ്ലീഷിൽ എം എ ബിരുദം നേടിയ അദ്ദേഹം മാർത്തോമാ കോളേജ് തിരുവല്ല,സെന്റ് ജോസഫ് കോളേജ് ദേവഗിരി (കാലിക്കറ്റ്), എന്നിവിടങ്ങളിൽ അധ്യാപകനായി സേവനമനുഷ്ഠിച്ചു. കുറച്ചുനാൾ മദ്രാസിലെ എംആർഎഫ് കമ്പനിയിലും ഉദ്യോഗസ്ഥനായിരുന്നു. ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റി യിൽ നിന്ന് ഡിലീറ്റ് ബിരുദം നേടിയ അദ്ദേഹം അമേരിക്കയിലെ ടെമ്പിൾ യൂണിവേഴ്സിറ്റിയിൽ നിന്നും മാസ് കമ്മ്യൂണിക്കേഷനിൽ ഡിലിറ്റ് ബിരുദം നേടി. അദ്ദേഹത്തിന്റെ ഗവേഷണ പ്രബന്ധത്തിന് 1975-ലെ ജെയിംസ്മാർഖം പുരസ്കാരം ലഭിച്ചു.

കേരള യൂണിവേഴ്സിറ്റിയിൽ ജേർണലിസം വകുപ്പ് ആരംഭിച്ചപ്പോൾ അധ്യാപകനായി നിയമിക്കപെട്ട അദ്ദേഹം 1992-ൽ വിസി യായി നിയമിതനായി. ഇംഗ്ലീഷ്. മലയാളം മാധ്യമങ്ങളിൽ പ്രവർത്തിക്കുന്ന ഒരു വലിയ വിഭാഗം അദ്ദേഹത്തിന്റെ വിദ്യാർഥികളായിരുന്നു. ജേർണലിസത്തിലും മാസ്സ് കമ്മ്യൂണിക്കേഷനിലും ഇംഗ്ലീഷിലും മലയാളത്തിലും നിരവധി ഗ്രന്ഥങ്ങൾ രചിച്ചു.



ബാംഗ്ലൂർ കോശി കോളേജിൽ കോളേജിൽ MGOCSM ന്റെ ആഭിമുഖ്യത്തിൽ ഞായറാഴ്ച്ച നടത്തിയ വിശുദ്ധ കുർബാനയ്ക്ക് ഫാ. ഷൈജു പി മത്തായി നേതൃത്വം നൽകി.



ദീർഘകാലം തുമ്പമൺ ഭദ്രാസന സെക്രട്ടറിയായി പ്രവർത്തിച്ച ഫാ. ടൈറ്റസ് ജോർജിന് തുമ്പമൺ ഭദ്രാസനം യാത്രയയപ്പ് നൽകി. പ. കാതോലിക്കാ ബാവാ, കുറിയാക്കോസ് മാർ ക്ലിമീസ്, ആരോഗ്യ വകുപ്പ് മന്ത്രി വീണാ ജോർജ് എന്നിവർ സംബന്ധിച്ചു.




ക്രിസ്തീയ വിഭാഗങ്ങൾ ഒരുമിച്ച് തിരുവനന്തപുരത്ത് വച്ച് നടക്കാനിരിക്കുന്ന ഫെയ്ത്ത് കോൺക്ലേവിന്റെ ലോഗോ പ്രകാശന ചടങ്ങിൽ അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ പോളികർപ്പോസ് പ്രസംഗിക്കുന്നു.



പരുമല ആശുപത്രിയിലെ എമർജൻസി മെഡിസിൻ ഡിപ്പാർട്മെന്റിന്റെയും ക്രിറ്റിക്കൽ കെയർ ഡിപ്പാർട്മെന്റിന്റെയും ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച ‘കരുതലിന്റെ കരങ്ങൾ - ബേസിക് ലൈഫ് സപ്പോർട്ട് ട്രെയിനിങ് പ്രോഗ്രാം’ ഫാ എം സി പൗലോസിന്റെ അദ്ധ്യക്ഷതയിൽ കാർഡിയോളജി വിഭാഗം മേധാവി ഡോ. മഹേഷ് നളിൻ കുമാർ ഉത്ഘാടനം ചെയ്തു.





പ. പരുമല തിരുമേനി 1893-ൽ സ്ഥാപിച്ചതും, വിദ്യ അഭ്യസിപ്പിച്ചതുമായ പരുമല സെമിനാരി എൽ.പി. സ്കൂളിന്റെ പുതിയ സ്കൂൾ കെട്ടിടത്തിന്റെ ശിലാസ്ഥാപന കർമ്മം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ (മാനേജർ, കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ്) അദ്ധ്യക്ഷത വഹിച്ചു.



**The Foundation Stone Laying Ceremony for the proposed living room at Mehsana Mar Gregorios Orthodox Syrian Church Compound was solemnized by Philipose Ramban, after celebrating the Holy Eucharist.**